പുസ്തകം ൧൭]                                [ലക്കം ൧൦
൧൯൦൮-ാം ൧൦൮൪ തുലാം.

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

[മാർ പൌലൂസ്]

സംഗതിവിവരം



Mar Thoma Press,
Kottayam.

പ്രസിദ്ധകൻ റി. ജി. കൊച്ചുമ്മൻ.

## മാർ ദീവന്നാസ്യോസ് തിരുനാൾ.

ദീവന്നാസ്യോസ് എന്നുള്ള തിരുനാമം കേൾക്കുമ്പോൾ തന്നേ മലങ്കരയിലുള്ള സുറിയാനി സഭാമക്കൾക്കെല്ലാം അനിതരസാധാരണമായുള്ള ഒരാഹ്ലാദം താനേതന്നെ വന്നുചേരുമെന്നുള്ളത് ദ്വിപക്ഷഹീനമായ ഒരു വസ്തുവമാകുന്നു.

വേദവിപരീതികളായ സഭാനായകന്മാർ മൂലം മലങ്കരയശേഷം അനല്പമായ കുണ്ഠിതത്തിൽ മഗ്നമായി കിടന്നകാലത്ത് ക്രൂരിരുളിനെ നീക്കുവാൻ വന്നുദിച്ച ബാലസൂര്യനെന്നപോൽ, കുന്നംകുളങ്ങര എന്ന സ്ഥലത്തു ൧൦൦൯-ാമാണ്ട് വൃശ്ചികമാസം ൪-ാംനു ശുഭനക്ഷത്രത്തിൽ ജാതനായ നമ്മുടെ വന്ദ്യ തിരുമേനി സുറിയാനിസഭയെ ഉദ്ധാരണം ചെയ്യുന്നതിന് സർവ്വേശ്വരനാൽ നിശ്ചയിച്ചയക്കപ്പെട്ട ഒരു ദേഹമാണെന്നുള്ളതിന് വിശിഷ്യ ലക്ഷണങ്ങൾ യാതൊന്നും ആവശ്യമില്ല. സുറിയാനിസമുദായത്തിന് വന്നുകൂടിയ അളവില്ലാത്ത അധഃപതനത്തെ തൻെറ മഹാ മനസ്സുതകൊണ്ട് നിശ്ശേഷമായി പരിഹരിച്ച് സർവ്വപ്രാകാരേണയും ഒരു സ്വാതന്ത്ര്യമുള്ള നിലയിൽ ടി-സമുദായത്തെ ആക്കിത്തീർത്ത ഈ വന്ദ്യ പിതാവിനോട് നമ്മുടെ നന്ദിയെക്കാണിക്കുന്നതിന് നാം എന്തുതന്നെ ചെയ്താലും മതിയാകുന്നതല്ല.

ഒരു രാജ്യത്തുള്ള പ്രജകൾ തങ്ങളുടെ ഭരണകർത്താവായ രാജാവിനോടുള്ള അനല്പമായ ഭക്തിയെ പ്രദർശിപ്പിക്കുന്ന വിഷയത്തിൽ ആ ഭൂമിപാലൻെറ ജന്മനക്ഷത്രം ആഘോഷിക്കുന്നതും ഒരു പ്രത്യേക സംഗതിയായിട്ടാണ് കണ്ടുവരുന്നതു്.

ആത്മിക സംബന്ധമായുള്ള സംഗതികളിൽ നമ്മുടെ ഒരു രാജാവെന്നുള്ള നിലയിൽ നമ്മേ ഭരണം ചെയ്യുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ൭൫-ാമത്തെ തിരുവയസ്സു തികയുന്ന ഈ വൃശ്ചികമാസം ൨൪-ാംനു എല്ലാ പള്ളികളിലും തിരുമേനിയുടെ ആയുരാരോഗ്യാർത്ഥമായി ദിവ്യാരാധനകൾ കഴിക്കയും, വിശിഷ്യാ തിരുമേനിയെ സംബന്ധിച്ച് ഭക്തിയുള്ള മഹത്തുക്കളും ഒരു മംഗളദിവസമായി കഴിച്ചുകൂട്ടുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമായുള്ള ഒരു സംഗതിയാകുന്നു.

മഹത്തേറിയ ഈ തിരുനാൾ സംബന്ധിച്ച് ഒരു തിരുനാൾ പ്രതി ഇടവകപ്പത്രികവകയായി വെളിക്കിറക്കണമെന്ന് തീർച്ചപ്പെടുത്തിയിരിക്കുന്നതിനാൽ ആയതിലേക്കു കഴിവുള്ളവരെല്ലാാ മംഗളപദ്യങ്ങൾ അയച്ചുതന്നു ഞങ്ങളെ സഹായിക്കണമെന്നു പ്രത്യേകം അപേക്ഷയുണ്ട്.

മംഗള പദ്യങ്ങൾ അയച്ചുതരുന്നവർ വൃശ്ചികം ൧൬-ാംനു ഇവിടെ കിട്ടത്തക്കവിധത്തിൽ അയച്ചുതരേണ്ടവിവരവും ഇതിനാൽ അറിയിച്ചിരിക്കുന്നു.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൧ | ൧൧൦൪ തുലാം | ലക്കം ൧൦

## ഒരു ധ്യാനം.

(റവ: കുറിയാക്കോസു.)

ജനം എല്ലാം വി. കുർബ്ബാന അനുഭവിക്കുന്ന സമയം ഒരു പൈതൽ, വി: ആലയത്തിൽ എഴുന്നെള്ളിയിരിക്കുന്ന നമ്മുടെ രക്ഷിതാവിനോടു സംഭാഷണം നടത്തുന്ന ഒരു രീതി താഴെ വിവരിക്കുന്നു.

(ഏവർക്കും ധ്യാനവിഷയമായി ഉപയോഗിക്കാവുന്നതത്രെ).

പൈതൽ "എന്റെ പ്രിയ പിതാവും ഗുരുവുമായ രക്ഷിതാവെ! നിന്റെ സാന്നിദ്ധ്യം ഇവിടെ ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. എന്റെ ജഡകണ്ണുകൾകൊണ്ടു നിന്നെ കാണ്മാൻ എനിക്കു അസാദ്ധ്യം ആണെങ്കിലും ഈ വിശുദ്ധ രഹസ്യങ്ങളിൽ (വി: കുർബ്ബാന) സന്നിഹിതനായിരിക്കുന്ന നിന്നെ എന്റെ വിശ്വാസംമൂലം ഞാൻ കാണുന്നു.

സ്നേഹത്തിൽ തിളക്കുന്നതായ നിന്റെ ഹൃദയത്തെ സ്പർശിക്കുവാൻ തക്കവണ്ണം ആ വിശുദ്ധ യോഹന്നാനെപ്പോലെ നിന്റെ മാറിൽ ഞാൻ ചാരികിടന്നുകൊള്ളട്ടെ. ഞാനും നിനക്കുള്ളവനായിത്തീരുവാനായി നിന്റെ കരുണയ്ക്കായി ഞാൻ യാചിക്കുന്നു.

ഗുരു—എന്റെ പൈതലെ! എന്നെ കാണാതെ എന്നിൽ വിശ്വസിക്കുന്നവർ അനുഗ്രഹിക്കപ്പെട്ടവർ അത്രെ. എന്റെ ഇഹലോകവാസദിവസങ്ങളിൽ അനേകർ എന്നെ കണ്ടു. അവർ ഒരിക്കലും, സ്വർഗ്ഗത്തിൽ എന്നെ കാണുകയില്ല. അവർ എന്നെ കണ്ടതു എന്നെ നിരസിപ്പാനും നിന്ദിപ്പാനും ദുഷിക്കുവാനും ആയിട്ടത്രെ. എന്നാൽ സത്യത്തിലും വിശ്വാസത്തിലും എന്നെ കാണുന്നവർ എന്നേക്കും എനിക്കുള്ളവർ ആകുന്നു സത്യം. എന്റെ പൈതലെ! നീ കരുണയ്ക്കുവേണ്ടി യാചിക്കുന്നു. നീ അന്വേഷിക്കുക! അപ്പോൾ നീ കണ്ടെത്തും. നീ യാചിക്കുക (ചോദിക്കുക) അപ്പോൾ നിനക്കു നല്കപ്പെടും.

പൈതൽ—എന്റെ കർത്താവായ ദൈവമെ, എന്റെ പൈതൽപ്രായത്തോടുകൂടി എന്നിൽ മുളച്ചുണ്ടാകുന്ന നിഗളത്തെയും അഹംഭാവത്തെയും വേരോടെ നശിപ്പിച്ചുകളവാനായി, നീ സ്നേഹിക്കുന്നതായ താഴ്മയെ ഞാൻ അന്വേഷിക്കുന്നു.

ഗുരു—പൈതലെ! കണ്ടാലും നിനക്കുവേണ്ടി പുൽക്കൂട്ടിൽ ഒരു പൈതലായി ഞാൻ കിടന്നു. അതിനാൽ ബേത്ലഹേം പുൽക്കൂട്ടിൽ നിന്നുള്ള താഴ്മയെ നീ അഭ്യസിക്കുക.

പൈത—എന്റെ കൎത്താവായ ദൈവമെ, എന്റെ മാതാപിതാക്കന്മാൎക്കും, എനിക്കു മേലായി നീ കല്പിച്ചു നിശ്ചയിച്ചിരിക്കുന്ന സകല അധികാരങ്ങൾക്കും എന്റെ മനസ്സിനെ കീഴ്പെടുത്തുവാനായി നിന്നിൽ നിന്നുള്ള കരുണയ്ക്കുവേണ്ടി ഞാൻ ഇരക്കുന്നു.

ഗുരു—കണ്ടാലും പൈതലെ! നിനക്കുവേണ്ടി അത്രെ എന്റെ ലൌകികമാതാപിതാക്കന്മാൎക്കു ഞാൻ കീഴ്പെടുകയും അവരുടെ ഇഷ്ടനിവൃത്തിക്കായി അടിമപ്പെടുകയും ചെയ്തതു് എന്നു നീ അറിയുക. അതിനാൽ ഞാൻ വളൎത്തപ്പെട്ട നസറേത്തിൽ നിന്നുള്ള സത്യ അനുസരണത്തെ നീ പഠിക്കുക.

പൈത—എന്റെ കൎത്താവും എന്റെ ദൈവവുമെ! എന്റെ വിചാരങ്ങൾ പ്രാൎത്ഥനാസമയത്തു പതറിപ്പോകുന്നു. എന്റെ ഹൃദയത്തെ നിന്നിൽത്തന്നെ പതിച്ചു നിന്നെപ്പറ്റി ധ്യാനിക്കുന്നതിനു എനിക്കു കഴിയുന്നില്ല.

ഗുരു—എന്റെ പൈതലെ, കണ്ടാലും നിനക്കുവേണ്ടി പൎവ്വതങ്ങളിൽ, അനേകരാത്രിയാമങ്ങളെ പ്രാൎത്ഥനകളിൽ ഞാൻ കഴിച്ചുകൂട്ടി. നിന്റെ കണ്ണുകളെ ഉന്നതത്തിലേക്കു നീ ഉയൎത്തുക. അവിടെനിന്നു നിന്റെ സഹായം നീ കണ്ടെത്തും.

പൈത—എന്റെ കൎത്താവും എന്റെ ദൈവവുമേ! ജഡം എന്റെ ആത്മാവിനെ ഞെരുക്കുന്നു. അതിനാൽ അതിനെ (ജഡത്തെ) കീഴ്പെടുത്തേണ്ടിയതു് എങ്ങനെ എന്നു എന്നെ പഠിപ്പിക്കേണമെ.

ഗുരു—കണ്ടാലും എന്റെ ശിശുവേ! നിനക്കായി നാല്പതു പകലും നാല്പതു രാവും ഞാൻ ഉപവസിച്ചു. ഞാൻ വിശപ്പു സഹിച്ചു, ഞാൻ ദാഹം സഹിച്ചു, വേദനയും ഞാൻ സഹിച്ചു, എന്റെ ശിശുവേ! വനത്തിൽ നിന്നുള്ള അടക്കത്തെയും മനോധൈര്യത്തെയും നീ അഭ്യസിക്കുക.

പൈത—എന്റെ കൎത്താവെ! എന്റെ ഉടയവനെ! എന്റെ ഉടയവനെ! നിന്റെ സ്വൎഗ്ഗീയ ഇഷ്ടത്തിനു കീഴ്പെടുവാനായി വിനയമുള്ള ആത്മാവിനെ ലഭിപ്പാൻ ഞാൻ അന്വേഷിക്കുന്നു.

ഗുരു—എന്റെ പൈതലെ! കണ്ടാലും ഗത്സമെൻതോട്ടത്തിൽ ഞാൻ മഹാവ്യഥയിൽ ആയി, എന്റെ വിയൎപ്പു വലിയ രക്തത്തുള്ളികൾപോലെ ആയി നിലത്തുവീണു അപ്പോൾ ഞാ

ൻ എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടംതന്നെ ആകട്ടെ എന്നു പറഞ്ഞു പ്രാൎത്ഥിച്ചു.

പൈത—എന്റെ കൎത്താവേ സമാധാനത്തെ ഞാൻ അന്വേഷിക്കുന്നു. നിന്നിൽ ഉള്ള ആശ്വാസത്തെ ഞാൻ അന്വേഷിക്കുന്നു, മുറിവുപെട്ടതായ നിന്റെ വിലാവിൽ എന്നെ ഒളിക്കണമെ.

ഗുരു—കണ്ടാലും എന്റെ പൈതലെ! എന്റെ പൈതലെ! ഇത് ഞാനാകുന്നു, നീ ഭയപ്പെടേണ്ടാ. എന്നിൽ സമാധാനം ഉണ്ട്, ലോകം നല്കാത്തതും, അതിനെ എടുത്തുകളവാൻ കഴിയാത്തതുമായ ഒരു സമാധാനം എന്നിൽ ഉണ്ടു. ഈ വിശുദ്ധ രഹസ്യങ്ങളിൽ (കുൎബ്ബാന) ഉൾവസിച്ചിരിക്കുന്ന എന്നെ എന്റെ കാഴ്ചയിൽനിന്നു മറെക്കുന്ന സകല മേഘമറവുകളെയും നിന്റെ വിശ്വാസം തുളെക്കട്ടെ. അതു അതിനെ പിളൎന്ന് എന്നെ കാണട്ടെ. „ഇവിടെ മിശിഹാ തന്റെ അവയവങ്ങളെ കാണിക്കുന്നു.” (മിശിഹാതമ്പുരാൻ തന്റെ അംഗങ്ങളെ കാണിക്കുന്ന പ്രകാരം)

൧. ഈ കൈകളെ നീ കാണുന്നുണ്ടോ?—അവയെ നീ കാണുക, നിന്നെ ഞാൻ അവമേൽ വരച്ചിട്ടുണ്ടു.

൨. ആണിപ്പഴുതുകൾ നിറഞ്ഞതായ ഈ പാദങ്ങളെ നീ കാണുന്നുണ്ടോ? ക്ഷീണതയും ഞെരുക്കവും നിറഞ്ഞതായ ഈലോകത്തിൽ അവ നടന്നു. എന്റെ പൈതലെ നിന്നെ അന്വേഷിച്ചു, ക്ഷീണിച്ചു അവ നടന്നു.

൩. എന്റെ പൈതലെ! കുന്തംകൊണ്ടു കുത്തിതുറന്നതായ എന്റെ വിലാപ്പുറത്തെ നീ കാണുന്നുവൊ? കണ്ടാലും അതിൽനിന്നു, നിനക്കു പാപമോചനം ലഭിക്കുന്നതായ മാമോദീസായുടെ വെള്ളവും, നിന്നെ ശുദ്ധീകരിച്ചു, എന്റെ കൃപയാൽ ജീവനു നല്കുന്നതായ കൂദാശയുടെ വിശുദ്ധ രക്തവും പുറപ്പെട്ടു.

കണ്ടാലും ഈ ശിരസ്സിലേക്കു നീ നോക്കുക. നിനക്കുവേണ്ടി മുള്ളുകൾകൊണ്ടു മനഞ്ഞതായ മുൾക്കിരീടത്താൽ അതു് അലങ്കരിക്കപ്പെട്ടിരിക്കുന്നു. എന്റെ പൈതലെ! എന്തിനെ നീ കാണുന്നു? മുൾക്കിരീടത്തെ നീ കാണുക, നീണ്ടുനില്ക്കുന്നതായ പല പല മുള്ളുകളെ നീ കാണുക. എന്റെ തലെക്കു വേദനയെ വൎദ്ധിപ്പിക്കുന്നതായ ഈ മുള്ളുകൾ എന്തെന്നു നീ അറിയുന്നുണ്ടോ.

പൈത—എന്റെ കൎത്താവെ! കണ്ടാലും നിന്റെ ദാസൻ, നിന്റെ ദാസനു, നീ പറഞ്ഞാലും.

ഗുരു—എന്റെ പൈതലെ! എന്റെ പൈതലെ, നീ പൈതലത്രെ. എന്റെ ശിരസ്സിൽ ഇരിക്കുന്നതായ മുൾക്കിരീടം ലോകത്തിന്റെ പാപങ്ങളാൽ മനയപ്പെട്ടതത്രെ. മനയപ്പെട്ടിരിക്കുന്ന ഓരോ മുള്ളും ഓരോ പാപമത്രെ. ഇതിനെ നീ കാണുന്നുണ്ടോ.

----

ഈ ഭയങ്കരമേറിയ കിരീടം നിനക്കുവേണ്ടി ഞാൻ വഹിച്ചു. ഇതിനു പകരം പൈതലെ! നിത്യജീവന്റെയും മഹത്വത്തിന്റെയും കിരീടം നിനക്കു ലഭിക്കുമെന്നു നീ അറികക. നീ ആഗ്രഹിക്കുന്നതായ നിത്യസമാധാനവും നിനക്കു ലഭിക്കും. നിത്യ ആശ്വാസവും നിനക്കു നൽകപ്പെടും, ഒരു ശത്രുവിനും അവിടെ പ്രവേശിപ്പാൻ കഴികയില്ല—നിന്റെ രക്ഷിതാവിന്റെ ഹൃദയം അത്രെ അതു—എന്റെ പൈതലെ! നീ പറക, അതു സമാധാനമാകുന്നുവൊ?

പൈത—അതെ കർത്താവെ അതു സമാധാനമാകുന്നു, സമാധാനമാകുന്നു, സത്യമായിട്ടും ഞാൻ ആഗ്രഹിക്കുന്ന ആ സമാധാനം നിന്നിലുള്ള സമാധാനമാകുന്നു.—എന്നെ സമാധാനത്തോടെ അയക്കണമെ.

---

## ഒരു സംഭാഷണം.

കഴിഞ്ഞ ഇടവമാസത്തിൽ മദ്രാസിലെ ഒരു പ്രീച്ച് പാതിരിയായ റെവറണ്ട് റ്റി. കെ. ഇട്ടി അവർകൾ കുഡുംബസഹിതം സുഖമെടുപ്പാനായി കുന്നംകുളത്തെത്തി വന്നു താമസിക്കുന്നതായി ഞാൻ അറിഞ്ഞു. ഇദ്ദേഹം എന്റെ പരിചിതനാകയാൽ ഒന്നു സന്ദർശിക്കാമെന്നു ഉറച്ചു ഒരു ദിവസം കാലത്തു പാതിരിയുടെ വാസസ്ഥലത്തേക്കു ചെന്നു. ഞാനും പാതിരിയും തമ്മിൽ പല കുശലപ്രശ്നങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതിന്നു മദ്ധ്യെ കുറെ ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ചു സ്ഥലത്തെ ഒരു നവീകരണപട്ടക്കാരൻ പാതിരിയെ കാണ്മാനായി വന്നു ആസനസ്ഥനായി. നവീകരണക്കാരുടെ തല്ക്കാലാവസ്ഥയെ സംബന്ധിച്ചും മറ്റും പാതിരി ചില അന്വേഷണങ്ങൾ ചെയ്തതിന്റെ ശേഷം ഞങ്ങൾ മൂന്നു പേരും തമ്മിൽ താഴെ പ്രസ്താവിക്കുന്ന സംഭാഷണം നടക്കയുണ്ടായി.

പട്ടക്കാരൻ—മിസ്തർ ഡേവിഡ് ഈയിടെ നിങ്ങളുടെ സഭയിൽ ചെന്നു സുവിശേഷവേല നടത്തിയിരുന്നതായി കേട്ടിരുന്നു. അദ്ദേഹത്തിന്റെ ആത്മീകജീവിതത്തെ സംബന്ധിച്ചു നിങ്ങളുടെ അഭിപ്രായം എന്താണെന്നു അറിഞ്ഞാൽ കൊള്ളാം.

പാതിരി—മിശിഹാതമ്പുരാനെ ആദ്യമായി പിശാചു ദൈവവചനത്താലായിരുന്നു പരീക്ഷിച്ചതു. എന്നാൽ മിസ്തർ ഡേവിഡ് ആ പിശാചിന്റെ നേരെ അനുജനാണെന്നു വേണം പറവാൻ.

പട്ട—ഇപ്രകാരം അദ്ദേഹത്തെ സംബന്ധിച്ചു ഒരു ദുരഭിപ്രായമിരിക്കെ സുവിശേഷവേലക്കായി നിങ്ങൾ എടുപ്പാനുള്ള കാരണം എന്തായിരുന്നു.

പാതി—മിസ്റ്റർ ഡേവിഡു അമേരിക്കായിൽ നിന്നു വന്നതിന്റെ ശേഷം യാതൊരു പ്രവൃത്തിയും ഇല്ലാതെ വളരെ ബുദ്ധിമുട്ടിൽ ഇരിക്കയായിരുന്നു. ഇക്കാലത്തു ഞങ്ങളുടെ സഭയിൽ സുവിശേഷവേലക്കായി ഒരുത്തനെ ആവശ്യപ്പെട്ടു. മിസ്റ്റർ ഡേവിഡു ആയാൽ കൊള്ളാമെന്നു പലരും അഭിപ്രായപ്പെട്ടതനുസരിച്ചു ഒരു ദിവസം ഇദ്ദേഹം എന്നെ കാണ്മാനായി വന്നു. അമേരിക്കായിൽ വച്ചു പാപത്തിൽ വീണുപോയി എന്നും ഇപ്പോൾ പാപബന്ധനത്തിൽ നിന്നു വിടുതൽ പ്രാപിച്ചവനായിരിക്കുന്നു എന്നും പറഞ്ഞപ്പോൾ സുറിയാനിക്കാരുടെ പ്രാർത്ഥനാപുസ്തകത്തിലെ "ദാവീദും പിഴപെട്ടപ്പോൾ കണ്ണുനീരാലവൻ കട്ടിൽ നനച്ചു" എന്ന ഭാഗം എനിക്കു ഓർമ്മ വന്നു. ദാവീദുരാജാവിനു തന്റെ പാപത്തെക്കുറിച്ചുള്ള ബോധം വരാമെങ്കിൽ ഈ ദാവീദിനും വരാമല്ലോ എന്നു വിചാരിച്ചു സിക്രട്ടേറി സായ്പവർകളോടു ശുപാർശി ചെയ്തിട്ടാണു ഇയാളെ ഉപദേശിയായി നിശ്ചയിച്ചതു.

പട്ട—മിസ്റ്റർ ഡേവിഡിനെ പിന്നീടു പിരിച്ചുവിടുന്നതിനുണ്ടായ കാരണം എന്തായിരുന്നു.

പാതി—സഭയിൽനിന്നു പിരിച്ചയക്കുന്നതിനു പല കാരണങ്ങളും ഉണ്ടായിരുന്നു എങ്കിലും ഇയാൾ സഭക്കാരുടെ ഇടയിൽ വലിയ ചരിത്രം ഉണ്ടാക്കിയതത്രെ പ്രധാന കാരണം.

ഞാൻ—അച്ചാ ഇയാൾ മദ്രാസിൽ പ്രാണ്ടിക്കച്ചവടം ചെയ്തിരുന്നതു എന്നായിരുന്നു?

പാതി—പ്രാണ്ടിക്കച്ചവടം ചെയ്തതും മററും അമേരിക്കായിൽ നിന്നുവന്നു ഒട്ടും ആവശ്യമില്ലാതെ ഇരുന്ന കാലത്തായിരുന്നു.

പട്ട—നിങ്ങളുടെ സഭയിൽനിന്നും പിരിഞ്ഞതിന്റെ ശേഷം ഇദ്ദേഹം ഇപ്പോൾ ഏതു സഭയിൽപെട്ടവനാണ്?

പാതി—പ്രീച്ചിൽ നിന്നും പിരിഞ്ഞു പ്രൈവററായി ചിലരുടെ സഹായത്താൽ ഹിന്തുക്കളുടെ ഇടയിൽ സുവിശേഷവേല ചെയ്തുവരികയായിരുന്നു. അപ്പോൾ ചിന്താതിരിപ്പേട്ട പള്ളിയിലെ ക്ലാക്ക് അച്ചന്റെ ഉത്സാഹത്താൽ സി. എം. എസ്സിൽ ഒരു ഉപദേശിയായി നിയമിച്ചു. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ ഇയാളുടെ ചരിത്രത്തെ അറിഞ്ഞു എന്നാ മദ്രാസ് ബിഷോപ്പിൽ നിന്നും ഡേവിഡിനെ ഉടനെ പിരിച്ചുവിടണമെന്നു ക്ലാക്കച്ചനു കല്പന വരികയാൽ അതിൽ നിന്നും പിരിയേണ്ടിവന്നു. ഇപ്രകാരം ഒട്ടും ആവശ്യമില്ലാതെയിരിക്കുമ്പോഴായിരുന്നു ബ്രദർമിഷ്യൻകാരുടെ ആവശ്യാർത്ഥം ഇയ്യിടെ തിരുവിതാംകൂറിലേക്കു പോന്നതു.

പട്ട—ഇയാൾ തിരുവിതാംകൂറിൽനിന്നു തിരിച്ചു പോകുമ്പോൾ തൃശ്ശിവപേരൂർ സുവിശേഷ വേല നടത്തുകയുണ്ടായി. പ്ര

സംഗം തർജ്ജമ ചെയ്യാനായി എന്നെ ക്ഷണിച്ചതനുസരിച്ചു ഞാൻ പോയിട്ടുണ്ടായിരുന്നു. അദ്ദേഹം സി. എം. എസിൽ ഉള്ളാണെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നതു.

ഞാൻ—ഈ മനുഷ്യൻ പണംകിട്ടിയാൽ എവിടെയെല്ലാംപോകുമെന്നും ഏതെല്ലാം വേഷങ്ങൾ കെട്ടുമെന്നും ആർക്കും അറിഞ്ഞുകൂടാ.

പാതി—ഇദ്ദേഹത്തിന്റെ പ്രസംഗത്തിൽ വല്ലതും പ്രത്യേകമായി അച്ചൻ സൂക്ഷിച്ചിട്ടുണ്ടോ?

പട്ട—പ്രസംഗം നല്ല അനുതാപപ്രസംഗമെന്നല്ലാതെ വിശേഷാൽ ഒന്നും ഞാൻ സൂക്ഷിച്ചിട്ടില്ല.

പാതി—ഇയാളുടെ പ്രസംഗം എന്റെ പ്രസംഗത്തേക്കാൾ പതിരട്ടി വിശേഷമാണെന്നു എനിക്കു നല്ല ബോധം ഉണ്ടു. എന്നാൽ പ്രസംഗങ്ങളിലും താൻ വലിയ പരിശുദ്ധനാണെന്നുള്ള ഭാവവും കേൾവിക്കാരെ വല്ലതും പറഞ്ഞു അവരെ വെറുപ്പിക്കുന്ന ഒരു ഹീനസ്വഭാവവും ധാരാളം കാണാവുന്നതാണു. സാക്ഷാൽ സുവിശേഷപ്രസംഗികൾ അവനവനെ താഴ്ത്തിയും പാപിയാണെന്നും ബാക്കിയുള്ളവരെ ധരിപ്പിക്കുന്നതിലത്രേ കേൾവിക്കാരിൽ ഫലത്തെ ഉണ്ടാക്കുന്നതു. ഇയാളുടെ ഈ നിഗളസ്വഭാവം പ്രസംഗത്തിന്റെ ജീവനെ ഇല്ലാതാക്കുന്നു.

പട്ട—ഇപ്പോൾ വീണ്ടും അനുതപിച്ചു സാക്ഷാൽ ദൈവാത്മശക്തിയോടുകൂടെയത്രെ പ്രസംഗവേല തുടങ്ങിയിരിക്കുന്നതു് എന്നായിരുന്നു ഞാൻ കേട്ടതു.

പാതി—ഈയാൾ ഞങ്ങളുടെ സഭയിൽ ചേർന്നു സുവിശേഷവേല നടത്തിക്കൊണ്ടിരിക്കുമ്പോൾ പ്രത്യക്ഷത്തിൽ ഒരു സംഭവം നടന്നതു ഞാൻ പറയാം. കുറ്റം വിധിക്കയാണെന്നു വിചാരിക്കേണ്ടാ. വേല ആരംഭിച്ചു ഒരു മാസമാകുന്നതിനു മുമ്പു ഈയാൾക്കു ചിലവിനു ഒരു പൈപോലും ഇല്ലാതെ വലിയ ബുദ്ധിമുട്ടായിരിക്കുന്നു എന്നും അതിനാൽ മുൻകൂറായി ശമ്പളത്തിൽ ഏതാനും തരണമെന്നും സായ്‌വിനോടു അപേക്ഷിച്ചു. എന്നെ ആളയച്ചു ഞാൻ ബങ്കളാവിൽ ചെന്നപ്പോൾ ഈയാളും ഉണ്ടായിരുന്നു. ശമ്പളം വകയിൽ ൨൦ രൂപ കൊടുക്കയും ചെയ്തു. എന്നാൽ ദൈവഗത്യാ ഈയാൾ പോക്കറ്റിൽ ഉണ്ടായിരുന്ന മടിശ്ശീല അവിടെ കിടന്നിരുന്ന ഒരു മേശമേൽ മറന്നുവച്ചു പോകയും ചെയ്തു. മടിശ്ശീല കണ്ടു ഞങ്ങൾ അതു തുറന്നു നോക്കിയപ്പോൾ ഏഴു മുഴുവൻസൊവറിൻ അതിൽ ഉണ്ടായിരുന്നു. ഒരു പൈപോലുമില്ലന്നു ഒരു നാഴിക മുമ്പാത്രെ പറഞ്ഞതു, ഈ സംഭവം കണ്ടു ഞങ്ങൾ ആശ്ചര്യപ്പെട്ടു.

പട്ട—പിശാചു മനുഷ്യനെ പല പ്രകാരത്തിലത്രേ വഞ്ചിക്കുന്നതു

ഞാൻ—ഈകാലത്തു കാണുന്ന പ്രസംഗികൾ എല്ലാം വലിയപരിശുദ്ധന്മാരാണെന്നു വിചാരിക്കുന്നതിലധികം അബദ്ധം മറ്റൊന്നുമില്ല.

പാതി—എന്റെ അച്ചാ! ഇതു വലിയ അബദ്ധമത്രേ. നല്ല പ്രസംഗങ്ങൾ പറഞ്ഞതുകൊണ്ടു ഒരുത്തൻ ദൈവാത്മശക്തിയുടെ പൂർണ്ണതയിൽ എത്തിയവനാണെന്നുവിചാരിച്ചു പരിഭ്രമിക്കേണ്ടാ ഭക്തനെന്നു ഭാവിക്കുന്നവനിലത്രെ പൈശാചിക വ്യാപാരം ധാരാളം ഉള്ളതു. കാണുന്ന പ്രസംഗികൾക്കെല്ലാം പ്രസംഗത്തിന്നു അനുവദിക്കുന്നതും അത്ര നല്ലതല്ല.

പട്ട—കള്ള ഉപദേഷ്ടാക്കന്മാരുടെ അവസാനസ്ഥിതിയെ സംബന്ധിച്ചു വേദത്തിൽ സ്പഷ്ടമായി പറയുന്നുണ്ടു.

പാതി—മിസ്റ്റർ ഡേവിഡിനെക്കുറിച്ചു ഒരു സംഗതികൂടെ പറയാം. അമേരിക്കായിൽ വേല നടത്തിയ കാലത്തു സിദ്ധിച്ച പണം അമേരിക്കായിൽതന്നെ ചില ബാങ്കുകളിൽ ആരും അറിയാതെ ഇട്ടിട്ടുണ്ടു. ഇതിന്റെ പലിശ വാങ്ങിയാണു ഇത്രനാളും ചിലവു കഴിഞ്ഞുവന്നതു. എന്നാൽ പുറമെ കൈവശം ഒരു പൈ പോലുമില്ലെന്നാണു നടിക്കുന്നതു. ബാങ്കിൽ പണം ഇട്ടിട്ടുള്ളരായി ഞാൻ സൂക്ഷ്മം അറിഞ്ഞിട്ടുണ്ടു.

പട്ട—വലിയ കഷ്ടംതന്നെ. എനിക്കു ഒരു ശവസംസ്കാരത്തിന്നു പോവാൻ ഉണ്ടു. പിന്നീടു കണ്ടുകൊള്ളാം.

സി. റ്റി. വി.

---

## സൽപ്രവൃത്തി.

കെ. സി. ഈപ്പൻ.

സൽപ്രവൃത്തി ചെയ്യുന്നതിനു എന്നല്ല നമ്മുടെ കൃത്യങ്ങളെ നിവ്വഹിക്കുന്നതിനു ഇപ്പോൾ സൌകൎയ്യമില്ലെന്നു നാം വിചാരിക്കുന്നു. നാളെമുതൽ ആരംഭിക്കൊള്ളാമെന്നു വിചാരിക്കയും, ഇപ്പോഴത്തെ ജോലിയിൽ ഇരുന്നുകൊണ്ടു സൽപ്രവൃത്തികൾ ചെയ്യുന്നതിനു അസൌകൎയ്യമാണെന്നു ഒഴികഴിവുണ്ടാക്കയും ചെയ്യുന്നു. നാളെമുതൽ റീതിയായി പ്രവൎത്തിച്ചുകൊള്ളാമെന്നു തീൎച്ചപ്പെടുത്തുന്നു.

വാസ്തവം വിചാരിച്ചാൽ നാളെ എന്നു പറയുന്നദിവസം ഇന്നെപ്പോലെയുള്ളതാണു. ഇന്നു ഉത്സാഹക്കുറവുണ്ടെങ്കിൽ നാളെയും മിക്കവാറും അങ്ങനെതന്നെ. കഴിയുമെങ്കിൽ പ്രയാസപ്പെടാതെ ഓരോദിവസം കഴിച്ചുകൂട്ടണമെന്നാണു മിക്കവരുടെയും താല്പൎയ്യം. ചാൎൾസ് കിങ്ങ്സ്ലി എന്ന ഗ്രന്ഥകാരൻ പറയുന്നതു, അദ്ദേഹത്തിനു ജോലിയോടു വളരെ വെറുപ്പായിരുന്നു എന്നും, ഉറങ്ങുന്നതുപോലെ സുഖം വേറൊന്നിലും ഇല്ലായിരുന്നു എന്നും ആണു. ഓരോ കൃത്യങ്ങൾ ചെയ്വാൻ സമയമുണ്ടു- അവ ഇപ്പോൾതന്നെ ചെയ്യുകയാകുന്നു ഉത്തമമായിട്ടുള്ളതു. എന്തു ചില്ലറ ജോലിയായാലും, അതു ചെയ്തു തീരുമ്പോൾ നമുക്കു സംതൃപ്തിയും, നമ്മെപ്പറ്റി മറ്റുള്ളവൎക്കു ബഹുമാനവും ഉണ്ടാകുന്നു. ജോലിയിലല്ല, അതു ചെയ്യുന്ന ആളിന്റെ സ്വഭാവത്തിലാണു വിജയം ആശ്രയിച്ചിരിക്കുന്നതു. ടോമസ്സ് കാൎലൈൽ എന്ന തത്വജ്ഞാനി ഈപ്രകാരം പറയുന്നു. "ഞാൻ ഈ ലോകത്തിൽകൂടി കയറിയാൽ മാത്രമെ കടന്നുപോകു. അതിനാൽ ഇനിയും ചെയ്യാ

ൻ കഴിയുന്ന ഓരോ നന്മയും, സമസൃഷ്ടന്മാരൊടു പ്രദൎശിപ്പിക്കയും എല്ലാദയവും ഞാൻ ഇപ്പോൾ തന്നെ ചെയ്തുകൊള്ളുകയും ചെയ്യട്ടെ. അതിനെ ഞാൻ നീട്ടി പോകയൊ ഉപേക്ഷയിലിടുകയൊ ചെയ്യാതിരിക്കട്ടെ. എന്തെന്നാൽ ഇനിയും, ഇനിക്കു ഈ വഴി യാത്ര ചെയ്വാൻ ഇടവരുന്നതല്ല"

---

## പുഞ്ചമണ്ണി മാമ്മൻ.

രക്ഷാപ്രസംഗിയായ പുഞ്ചമണ്ണി മാമ്മൻ ഈയാണ്ടിൽ കിഴക്കൻ ദേശങ്ങളായ റാന്നി വൈക്കം മുതലായ സ്ഥലങ്ങളിലെക്കാണു് ദൂതുംകൊണ്ടു പുറപ്പെട്ടിരിക്കുന്നതു്. ഇവിടെ വന്നതു ൧൨ തണ്ടുവച്ച ബോട്ടിലൊ മുൻസിപ്പലിന്റെയൊ ഹൈസ്കൂൾ മാസ്റ്ററുടെയൊ അകമ്പടിയോടുകൂടിയൊ ഒന്നുമല്ലായിരുന്നു. ഒരു ചെറിയവഞ്ചിയിൽ ആയിരുന്നു. ഈയാണ്ടിൽ കിഴക്കൻദേശങ്ങളിൽ പോയി ദൂതറിയിക്കണമെന്നു തനിക്കു നേരിട്ടു ദൂതു കിട്ടിയതിനാലാണു് ഇങ്ങോട്ടു പുറപ്പെട്ടതെന്നും ഇവിടെ ഒന്നു ഇളക്കുമെന്നും പറയുന്നു. ഇളക്കം ഒന്നും കാണുന്നില്ല. ൪൯-ലെ പ്രതാപങ്ങൾ ഒന്നും ഇവിടെ കാണുന്നില്ല. ആൾക്കൂട്ടം വളരെ ചുരുക്കം. തുള്ളലും ചാട്ടവും അത്തും ഇല്ലെന്നുതന്നെ പറയാം. മാമ്മന്റെ ശക്തി എല്ലാം പോയി, ഇപ്പോൾ വെറും പുഞ്ചമണ്ണിതന്നെ. ഉപദേശങ്ങൾ മാനസ്സാന്തരപ്പെട്ടവർ പിൻമാറ്റത്തിലേക്കു പോകയില്ല, പോയാൽ വീണ്ടും മാനസ്സാന്തരമില്ല. മാമോദീസാ മുടിവിനും നാശത്തിനുമാണു. അതു ഉടയവനെ അറിയുമ്പോൾ അല്ലാ മാമോദീസാമൂലം പരിശുദ്ധാത്മാവു പ്രാപിക്കയില്ല. അവരുടെ മേൽ കൈകളെ വച്ചു എന്നേ വേദത്തിൽ കാണുന്നുള്ളു. അതുകൊണ്ടു എവിടെയും കൈ വെക്കാം. പിതാവിനു പുത്രന്റെ വിധം മഹത്വം ഇല്ല. പുത്രനു കൂടുതൽ എബ്രാ: ൧, ൪. അതിനു തെളിവു, വെളി: ൧൪, ൪-൬—ൽ കാണുന്ന ദൈവദൂതൻ ക്രിസ്തുവാണു. ഭൂമിയിൽനിന്നു പോയിട്ടുള്ള പരിശുദ്ധന്മാരുടെ വാസം ശവക്കല്ലറയിൽ, അനനിയാസേ പോ ദൂരെ പോ നിന്റെ കൈവെപ്പുംകൊണ്ടു, എന്നു പറഞ്ഞിട്ടുള്ളതായും പറയുന്നു. പിൻമാറ്റക്കാരോടു പ്രസംഗിക്കുന്നതിനു മാമ്മൻ താല്പര്യമില്ല. സ്ത്രീയോഗത്തിൽ പുരുഷന്മാർ കയറിക്കൂടാ മാമ്മൻമാത്രം. ചങ്ങനാശ്ശേരിയിൽവച്ചു കർത്താവു തന്റെ ചിറകുകളെ മാമ്മന്റെ തലയ്ക്കുമേൽ വിരിച്ചിരുന്നതിനാൽ ഒന്നും കിട്ടിയില്ലെന്നു ഒരു ദിവസിയും ഒന്നേ കിട്ടിയൊള്ളു എന്നു വേറൊരു ദിവസിയും പറഞ്ഞു. കോട്ടയത്തു ചിലർ അടിക്കുന്നതിനു വന്നപ്പോൾ ഒരു മഹമ്മദുകാരൻ അവനെ സഹായിച്ചു. ഈ യോഗത്തിൽവച്ചു നൃത്തം ചെയ്യാത്തവർക്കു യോഗം അവസാനിക്കുന്നതിനു മുമ്പു വലിയ നാശം ഉണ്ടാകുമെന്നു ദൂതു കിട്ടിയതായി പറഞ്ഞു. നൃത്തം ചെയ്യാതെ ഇരുന്നവരിൽ ഒരുവനാണു ഞാൻ. നാശം ഒന്നും ഞാൻ കണ്ടില്ല. ഇവന്റെ ദൂതെല്ലാം ഇങ്ങനെയാണു. വ്യാജം ധാരാളം സംസാരിക്കുന്നു. ആത്മപ്രശംസകാരൻ ഒരു തള്ളയുടെ കുട്ടികൾ പല വിധത്തിൽ ആകാവുന്നതുപോലെ തന്റെ ദൂതു പല വിധത്തിൽ വരുന്നതാണു. യേശുവിന്റെ അമ്മ എലിശബേത്തിനെ കാണ്മാൻ ചെന്നപ്പോൾ എലിശബേത്തിന്റെ ഗൎഭത്തിൽ ശിശു ആനന്ദംകൊണ്ടു തുള്ളി എന്നും അവിടംമുതലാണു തുള്ളൽ ഉണ്ടായതെന്നും പറയുന്നു. പ്രസംഗത്തിനു മുമ്പായി പ്രസംഗപ്പന്തലിനു മൂന്നു വലത്തുവയ്ക്കു പതിവായി കാണുന്നു.

൧ യോഹ: ൪: ൧-ൽ പറയുന്നതുപോലെ ആത്മാക്കൾ ദൈവത്തിൽനിന്നാകുന്നുവൊ എന്നു ശോധന ചെയ്തു ശേഷമെ ഇവനെ വിശ്വസിക്കാവു എന്നു ഞാൻ അപേക്ഷിക്കുന്നു.

കെ. സി. അബ്രഹാം.

---

## സുറിയാനിസഭയും ഡാക്ടർ ബ്യൂക്കാനാൻ അവർകളും.

ഞങ്ങൾ ചെങ്ങന്നൂർ പള്ളിയിലേക്കു അടുത്തുചെന്നപ്പോൾ സുറിയാനി പുരോഹിതന്മാരായ "കത്തനാരന്മാരിൽ" ഒരാളെ (൧൨) ഞങ്ങൾ കണ്ടു. അദ്ദേഹം വിസ്താരമുള്ള ഒരു വെള്ളക്കുപ്പായം ശരീരത്തിലും, പുറകിലോട്ടു തൂങ്ങികിടക്കുന്ന പട്ടുകൊണ്ടുള്ള ഒരു തൊപ്പി (൧൩) തലയിലും, ധരിച്ചിരുന്നു. അദ്ദേഹം ആരാണ എന്നു അറിഞ്ഞശേഷം "നിങ്ങൾക്കു സമാധാനം ഉണ്ടാകട്ടെ" എന്നു സുറിയാനി ഭാഷയിൽ ഞാൻ അദ്ദേഹത്തോടു പറഞ്ഞു. ഈ ആദരവാക്കുകൾ കേട്ടപ്പോൾ അദ്ദേഹം കുറെ അത്ഭുതപ്പെട്ടു എങ്കിലും ഉടൻ തന്നെ "സമാധാനത്തിന്റെ ദൈവം നിങ്ങളോടുകൂടെ വസിക്കട്ടെ" എന്നു മറുപടി പറഞ്ഞു. ഞാൻ ആരാണ എന്നു അറിയുന്നതിനായി, രാജാവു എന്റെ കൂടെ അയച്ചിരുന്ന ഭൃത്യന്മാരെ നാട്ടുഭാഷയിൽ അദ്ദേഹം വിളിച്ചു. അതിന്റെ ശേഷം ഞങ്ങളുടെ വരവിനെപ്പറ്റി അറിയിക്കുന്നതിനായി വേഗത്തിൽ അദ്ദേഹം നഗരത്തിലേക്കു പോയി. ഞങ്ങൾ അടുത്തുചെന്നപ്പോൾ മേൽപ്രസ്ഥാവിച്ചവിധത്തിൽ വെള്ളവസ്ത്രം ധരിച്ചവരായി മൂന്നു "കശീശന്മാർ" അതായതു പുരോഹിതന്മാർ പള്ളിയുടെ വാതുക്കൽനിന്നു എന്നെ സ്വീകരിച്ചു. അവരുടെ പേരുകൾ ഗീവറുഗീസ് (൧൨) സ്കറിയാ (൧൨), ഉറിയൊ, (൧൨), എന്നിപ്രകാരം ആയിരുന്നു. കശീശാ എന്ന സ്ഥാനപ്പേരു കൂടെ ചേർത്തു ആ പേരുകൾ അവരിൽ ഓരോരുത്തരും എന്റെ ഡയറിയിൽ എഴുതി. അപ്പോൾ രണ്ടു ശെമ്മാശന്മാരും അവിടെ ഉണ്ടായിരുന്നു. അവരിൽവച്ചു വയോധികനായ പുരോഹിതൻ വളരെ ബുദ്ധിമാനും, ഭക്തിസമ്പൂർണ്ണനും, വളരെ നീണ്ട താടി മീശ ഉള്ള ആളും, സന്തോഷസ്നേഹാദി ഗുണങ്ങളെകൊണ്ടു മുഖം പ്രസന്നമായിരുന്ന ആളും ആയിരുന്നു. ആ പള്ളിയിലെ മൂന്നു പ്രധാനപ്പെട്ട അയോഗ്യമനികൾ അബ്രഹാം (൧൨), തോമ്മാ (൧൨), അലക്സാണ്ടർ (൧൨), എന്നു പേരുള്ളവരായിരുന്നു. എന്റെകൂടെ ഉണ്ടായിരുന്നവരോടു കുറെ സംഭാഷിച്ചശേഷം വിശ്വാസത്തോടും സ്നേഹത്തോടും കൂടെ അവർ എന്നെ സ്വീകരിച്ചു. സമീപ ഗ്രാമങ്ങളിലെ ആളുകൾ സ്ത്രീകളും പുരുഷന്മാരുമായി എന്റെ ചുറ്റും വന്നുചേർന്നു. സ്ത്രീകളെ കണ്ടപ്പോൾ ഇംഗ്ലണ്ടുരാജ്യം വിട്ടിട്ടു കുറെ അധികകാലമായി എങ്കിലും ഞാൻ ഇപ്പോഴും ക്രിസ്ത്യാനികളുടെ ഒരു രാജ്യത്താകുന്നു എന്നു എനിക്കു ഉറപ്പുണ്ടായി. എന്തെന്നാൽ ഹിന്തുസ്ത്രീകളേയും, മഹമ്മദു സ്ത്രീകളെയും, എന്നുവേണ്ടാ ക്രിസ്ത്യാനികൾ ഒഴിച്ചുള്ള എല്ലാജാതികളിലെ സ്ത്രീകളെയും ഒരുവക താണ വർഗ്ഗക്കാരായി മനുഷ്യർ വിചാരിച്ചുവരുന്നു. അതുനിമിത്തം വിവേകബുദ്ധിയില്ലാത്ത സൃഷ്ടികൾ എന്നപോലെ ആയുസ്സു മുഴുവനും സാധാരണയായി ഗൃഹത്തിനുള്ളിൽതന്നെ അവർ കഴിച്ചുകൂട്ടുന്നു. എന്റെ ചുറ്റും ഉള്ള എല്ലാ മുഖങ്ങളിലും ക്രിസ്ത്യാനിത്വത്തിന്റെ പ്രസന്നതയെ കാണാൻ കഴിയും എന്നു എനിക്കു തോന്നി. എന്നിരുന്നാലും ദാരിദ്ര്യത്തിന്റേയും, രാജ്യഭരണത്തിൽ പ്രവേശം ഇല്ലാത്തതിനാലുള്ള അധോഗതിയുടേയും ലക്ഷണങ്ങൾ ചുറ്റും ഞാൻ കണ്ടു. പള്ളികളിലും ജനങ്ങളിലും മുമ്പുണ്ടായിരുന്ന ഉൽകൃഷ്ടത്തിന്റെ ചിഹ്നങ്ങൾ കാണ്മാനായിരുന്നു. "നിങ്ങൾ ഉൽകൃഷ്ടമേറിയ ഒരുകാലം അനുഭവിച്ച ജാതിയാകുന്നു" എന്നു എനിക്കു തോന്നുന്നു എന്നു ഞാൻ ആ വയോധികനായ പുരോഹിതനോടു പറഞ്ഞു. "അതെ അങ്ങനെതന്നെ ഞങ്ങളുടെ പൂർവ്വികന്മാരെ അപേക്ഷിച്ചു ഞങ്ങൾ ഇപ്പോൾ അധോഗതിയിലാണ" എന്നു അദ്ദേഹം മറുപടി പറഞ്ഞു. ഇപ്പോഴത്തെ അധോഗതിക്കു രണ്ടു കാരണങ്ങൾ ഉണ്ടു എന്നു അഭിപ്രായപ്പെട്ടിട്ടു അദ്ദേഹം ഇപ്രകാരം പറഞ്ഞു. "മറ്റു മതക്കാരെ അവരുടെ മതത്തിലേക്കു ബലാൽ ചേർക്കുന്ന ഒരു പുതിയ തന്ത്രവുംകൊണ്ടു ക്രിസ്തുവിന്റെ നാമത്തെ ധരിച്ചു ഒരു ശ

(൧൨) ഇദ്ദേഹത്തെപ്പറ്റി വിവരമായ അറിവുള്ളവർ ആ വിവരങ്ങൾ ഇടവകപ്പത്രികയിൽ എഴുതുകയൊ എന്നെ അറിയിക്കയൊ ചെയ്യാൽകൊള്ളാം.—പി.

(൧൩) ഈ തൊപ്പി ഇപ്പോൾ ഉപയോഗിക്കപ്പെടുന്ന മാതിരി അല്ല എന്നു തോന്നുന്നു.—പി.

ത്തു (൧൪) ഏകദേശം മുന്നൂറു കൊല്ലങ്ങൾക്കുമുമ്പു പാശ്ചാത്യ രാജ്യങ്ങളിൽനിന്നു ഈ നാട്ടിൽ വന്നുചേൎന്നു. അതുനിമിത്തം നാട്ടുരാജാക്കന്മാരിൽ ആശ്രയം പ്രാപിക്കുന്നതിനു ഞങ്ങൾ നിൎബ്ബന്ധിതന്മാരായി. അന്നുമുതൽ നാട്ടുരാജാക്കന്മാർ ഞങ്ങളെ ഒരുവക അധഃപതനത്തിൽ തന്നെ ഇട്ടിരിക്കുന്നു. ഞങ്ങൾക്കു പൂൎവ്വകാലം മുതൽ ഉള്ള പദവികളെ അവർ ആദരിക്കുന്നുണ്ടു. എന്തെന്നാൽ സാമൂഹ്യാവസ്ഥയിൽ രാജ്യത്തെ പ്രാമാണികളാകുന്ന നായകന്മാൎക്കു മാത്രം ഞങ്ങൾ പിമ്പിൽ നില്ക്കുന്നു. എന്നാൽ അവർ (നാട്ടുരാജാക്കൾ) ഞങ്ങളുടെ വസ്തുവകകളിന്മേൽ ക്രമശഃ പ്രവേശിച്ചതുനിമിത്തം ഇപ്പോൾ നിങ്ങൾ കാണുന്ന ഈ അധഃപതനത്തിൽ ഞങ്ങൾ എത്തിയിരിക്കുന്നു. ഞങ്ങളുടെ സഭയുടെ മഹിമ കഴിഞ്ഞുപോയിരിക്കുന്നു. എന്നാൽ നിങ്ങളുടെ ജാതി അതിനെ പുനൎജ്ജീവിപ്പിക്കുമെന്നു ഞാൻ ആശിക്കുന്നു. വേദപുസ്തകത്തെ ആദരിച്ചു സൂക്ഷിച്ചുപോരുന്ന ഒരു ജാതിയുടേയും മഹിമ ഒരിക്കലും നശിക്കയില്ല" എന്നു ഞാൻ മറുപടി പറഞ്ഞു. അപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു:-

"ഞങ്ങൾ വേദപുസ്തകത്തെ സൂക്ഷിച്ചുവരുന്നു. ഞങ്ങളുടെ മനഃസ്സാക്ഷിയുടെ സ്വാതന്ത്ര്യത്തെ ഹിന്തുരാജാക്കന്മാർ ഒരിക്കലും നിരോധിച്ചിട്ടില്ല. പൂൎവ്വകാലങ്ങളിൽ രാജാധികാരത്തിൽ ഞങ്ങൾ അവൎക്കു തുല്യന്മാർ ആയിരുന്നു (൧൫) ഞങ്ങളുടെ മതത്തെ അവർ ബഹുമാനിക്കുന്നു. തുടരെത്തുടരെ അന്യമതസ്ഥന്മാർ ഞങ്ങളുടെ മതത്തിൽ ചേരുകയും പതിവാണ. എന്നാൽ ഈ ക്രൈസ്തവധൎമ്മത്തിൽ ഞങ്ങൾ പണ്ടേപ്പോലെ (൧൬) ശുഷ്കാന്തിയുള്ളവരായിരിക്കുന്നില്ല കൂടാതെയും ഇപ്പോഴത്തെ ഞങ്ങളുടെ അധോഗതിയിൽ ക്രിസ്ത്യാനികൾ ആകുന്നതു ആൎക്കും അത്ര ബഹുമാനകരമായിരിക്കുന്നുമില്ല". അതിന്റെശേഷം അടുത്തകാലത്തു ക്രിസ്ത്യാനിയാകയും, ഒരു സുറിയാനിപുരോഹിതൻ ആകയും ചെയ്തു ഒരു നമ്പൂരിയെ (ബ്രാഹ്മണരുടെ കുലങ്ങളിൽവച്ചു ഏററവും ഉൽകൃഷ്ടകുലത്തിൽ ഉൾപ്പെട്ട ഒരു ബ്രാഹ്മണൻ) അദ്ദേഹം എന്നെ കാണിച്ചു. പിന്നെയും അദ്ദേഹം ഇപ്രകാരം പറഞ്ഞു:-

"വേദപുസ്തകപഠനവും ഇപ്പോൾ ഞങ്ങളുടെ ഇടയിൽ കുറഞ്ഞിരിക്കയാണ. (൧൭) വേദപുസ്തകങ്ങളുടെ പ്രതികൾ ഞങ്ങളുടെ ഇടയിൽ വളരെ കുറച്ചെ ഉള്ളു. ഉള്ളസംഖ്യതന്നെയും വൎദ്ധിക്കുന്നതിനു പകരം കുറകയാണ ചെയ്യുന്നതു. ആദായം ഇല്ലാതെയും, ഭക്തി കുറവായും ഇരിക്കുന്നിടത്തു വേദപുസ്തകങ്ങളുടെ ഒരു മുഴുവൻപ്രതി പകൎത്തി എഴുതുക എന്നുള്ളതു ഒരുവക ഭഗീരഥപ്രയത്നംതന്നെയാണ" അപ്പോൾ സുറിയാനി പുതിയ നിയമത്തിന്റെ ഒരു അച്ചടിച്ച പ്രതി ഞാൻ അവരെ കാണിച്ചു. അപ്രകാരം അച്ചടിച്ച ഒരു പ്രതി മുമ്പു കണ്ടിട്ടുള്ളവർ അവരിൽ ആരുംതന്നെ ഇല്ലായിരുന്നു. അവർ അതു കണ്ടു വളരെ ആശ്ചൎയ്യപ്പെട്ടു. ഓരോ പുരോഹിതനും ആ പുസ്തകം തന്റെ കയ്യിൽ കിട്ടിയപ്പോൾ ഓരോഭാഗം വായിക്കയും, അതിനെ തടസ്സം കൂടാതെ വേഗത്തിൽ വായിക്കയും ചെയ്തു. അതിനെ

---

(൧൪) റോമാമതക്കാരായ പറങ്കികളുടെ വരവിനെ ആണ ഉദ്ദേശിച്ചിരിക്കുന്നതു—പി.

(൧൫) സുറിയാനിക്കാൎക്കു സ്വന്ത രാജകുടുംബവും രാജാവും ഒക്കെ ഉണ്ടായിരുന്നു എന്നുള്ള ഐതിഹ്യത്തെ അല്ലയൊ ഉദ്ദേശിച്ചിരിക്കുന്നതു എന്നു സംശയിക്കുന്നു—പി.

(൧൬) സുറിയാനിസഭ സുവിശേഷപ്രചാരത്തിനു പൂൎവ്വകാലങ്ങളിൽ പ്രയത്നിച്ചിട്ടില്ല എന്നു അഭിപ്രായമുള്ളവർ ഈ ഭാഗം പ്രത്യേകം വായിച്ചുനോക്കുമെന്നു വിശ്വസിക്കുന്നു—പി.

(൧൭) ദുരഭിമാനം കൂടാതെ കുറവുകളെ സമ്മതിക്കുന്ന ഈ പുരോഹിതന്റെ മഹാമനസ്കത അഭിനന്ദനീയംതന്നെ. വേദപുസ്തക പഠനം റോമാക്കാരുടെ ഇടയിൽ എന്നപോലെ സുറിയാനിക്കാരുടെ ഇടയിലും നടപ്പില്ലായിരുന്നു എന്നു ഘോഷിക്കുന്നവർ ഈ ഭാഗങ്ങൾ ശരിയായി വായിച്ചുനോക്കേണ്ടതാണ—പി.

ക്കേൾക്കാനായി സ്ത്രീകൾ പുറമേ വന്നിരുന്നു (൧൮) യൂറോപ്പിൽനിന്നും ആ പുസ്തകത്തിന്റെ എത്രാമതം പ്രതികൾ അയക്കണമൊ എന്നു ഞാൻ ആ വന്ദ്യാധികനായ പുരോഹിതനോടു ചോദിച്ചു "അതിന്റെ തൂക്കത്തിനു സമം വെള്ളിയായിരിക്കുമല്ലൊ അതിന്റെ വില" എന്നു അദ്ദേഹം ഉടപ്പോൾ മറുപടി പറഞ്ഞു. പുതിയനിയമത്തെപ്പോലെ പഴയനിയമവും അച്ചടിച്ചിട്ടുണ്ടൊ എന്നു അദ്ദേഹം എന്നോടു ചോദിച്ചു. ഉവ്വ് എന്നാൽ എന്റെ കൈവശം അതിന്റെ ഒരുപ്രതി ഇല്ല എന്നു ഞാൻ ഉത്തരം പറഞ്ഞു. സുറിയാനി വേദപുസ്തകം മുഴുവൻ അടങ്ങിയ എത്രാമതംപ്രതികൾ കിട്ടാൻ അവർ അത്യന്തം താല്പൎയ്യമുള്ളവരായിരുന്നു ഓരോ പള്ളികൾക്കും ഓരൊ പ്രതികൾ കിട്ടാൻ സാധിക്കുമൊ എന്നു അവർ ചോദിച്ചു. സഖറിയാ എന്നു പേരായ പുരോഹിതൻ ഇപ്രകാരം പറഞ്ഞു. "ദിവ്യദൎശിമാരുടെ പുസ്തകങ്ങൾ ഞങ്ങളുടെ ഇടയിൽ വളരെ കുറച്ചെ ഉള്ളു എന്നു പറയേണ്ടിയിരിക്കുന്നു. വേദപുസ്തകം ഇല്ലാത്തതുകൊണ്ടു ഞങ്ങളുടെ സഭ വളരെ ക്ഷീണിച്ചിരിക്കുന്നു. ജനങ്ങളുടെ ഇടയിൽ അധികം നടപ്പുള്ളതു നാട്ടുഭാഷയാകുന്ന മലയാളമാകുന്നു. സുറിയാനി, പണ്ഡിതന്മാരുടേയും സഭയുടേയും ഭാഷയായിട്ടെ ഇപ്പോൾ ഇരിക്കുന്നുള്ളു. എന്നാൽ ഞങ്ങൾ സാധാരണയായി നാട്ടുഭാഷയിൽ വേദപുസ്തകത്തെ ജനങ്ങൾക്കു ഉപദേശിച്ചുകൊടുക്കുന്നു".

പിന്നീടു വേദപുസ്തകതൎജ്ജമ എന്ന വിഷയത്തിലേക്കു ഞാൻ പ്രവേശിച്ചു. അതിനെസംബന്ധിച്ചു അദ്ദേഹം ഇപ്രകാരം പറഞ്ഞു. "വാക്കുകൾ കൂടാതെ ശരിയായി ഒരു തൎജ്ജമചെയ്യുന്നതിനു വലിയ പ്രയാസം ഒന്നുമില്ല. എന്തെന്നാൽ ആ ഭാഷകളിലും വിദഗ്ദ്ധന്മാരായി ചെറുപ്പംമുതലെ അവയെ സംസാരിച്ചുവരുന്ന പലരും സുറിയാനി വൈദികന്മാരുടെ കൂട്ടത്തിൽ ഉണ്ടു. എന്നാൽ ഞങ്ങളുടെ ബിഷോപ്പിനു (൧൯) നിങ്ങളെ കാണുന്നതിനും ഇതിനേയും മറ്റു വിഷയങ്ങളേയും പറ്റി നിങ്ങളോടു സംസാരിക്കുന്നതിനും സന്തോഷമുണ്ടായിരിക്കും എന്നു അദ്ദേഹം എന്നോടു പറഞ്ഞു. തൎജ്ജമ ചെയ്തുകിട്ടിയാൽ അതിനെ അച്ചടിപ്പിച്ചു ചുരുങ്ങിയ വിലയ്ക്കു അവരുടെ അമ്പത്തഞ്ചു പള്ളികൾക്കും (൨൦) ഓരോ പ്രതി കൊടുക്കാൻ എന്നാൽ കഴിയും എന്നു ഞാൻ പിന്നീടു പറഞ്ഞു. അങ്ങനെ ചെയ്താൽ ഞങ്ങൾക്കു വളരെ സന്തോഷമായിരിക്കും എന്നു വൃദ്ധനായ അബ്രഹാം പറഞ്ഞു. അപ്പോൾ അടുത്തുനിന്നവർ എല്ലാവരും സംതൃപ്തന്മാരായി അന്യോന്യം സംസാരിച്ചു. എനിക്കു നിങ്ങളെ മനസ്സിലായതിൽനിന്നു ആംഗ്ലിക്കൻസഭയ്ക്കു നിങ്ങൾക്കു നൽകുവാൻ കഴിയുന്ന പ്രധാന അനുഗ്രഹം വേദപുസ്തകം ആണ എന്നുള്ളതിനു സംശയമില്ല" എന്നു ഞാൻ പറഞ്ഞു. "അങ്ങനെതന്നെ" എന്നു അദ്ദേഹവും പറഞ്ഞു. "പിന്നീടു എന്താണ നിങ്ങൾ അധികം ആഗ്രഹിക്കുന്നതു" എന്നു ഞാൻ ചോദിച്ചു. "ഞങ്ങളുടെ ജാതിയുടെ ഉയൎച്ചയും സ്വാതന്ത്ര്യവും" എന്നു അദ്ദേഹം മറുപടി പറഞ്ഞു. അദ്ദേഹത്തിന്റെ ആഗ്രഹം രാജ്യഭരണകാൎയ്യങ്ങളിൽ സ്വാതന്ത്ര്യം കിട്ടണം എന്നുള്ളതാകുന്നു. (൨൧) "ഇസ്രായേല്യർ മിസ്രയിംദേശത്തു എന്നപോലെ ഞങ്ങൾ ഇവിടെ അടിമയിൽ കിടക്കുന്നു" എന്നു അദ്ദേഹം വീണ്ടും പറഞ്ഞു. അതിനു ഞാൻ ഇപ്രകാരം മറുപടി പറഞ്ഞു. "ഇം

---

(൧൮) വേദപുസ്തകം വായിക്കുന്നതിനു മുമ്പു സ്ത്രീകൾ പുരുഷന്മാരിൽനിന്നും കുറെ അകന്നു നിന്നിരിക്കണം.—പി.

(൧൯) മലങ്കര ഇടവക പഞ്ചാംഗത്തിൽനിന്നും ഈ സമയം ആറാം മാർത്തോമ്മാ ആയ വലിയ മാർ ദിവന്നാസ്യോസ് ആയിരുന്നു മെത്രാപ്പോലീത്താ ആയിരുന്നതു എന്നു കാണുന്നു. ക്രി- ൧൭൬൫-മുതൽ ൧൮൦൮ വരെയാണ ഇദ്ദേഹം മലങ്കര സഭയെ ഭരിച്ചതു എന്നും കാണുന്നു.—പി.

(൨൦) അമ്പത്തഞ്ചു പള്ളികൾ ആണ അന്നുണ്ടായിരുന്നതു എന്നു വേറൊരു ഭാഗത്തും ഡാക്ടർ ബുക്കാനാൻ പറയുന്നുണ്ടു.—പി.

(൨൧) പിന്നീടു റസിഡണ്ടു മൺറൊവിന്റെ കാലത്തു സുറിയാനിക്കാർക്കു ജഡ്ജി ഉദ്യോഗം മുതലായ ഉന്നതജോലികൾ ലഭിച്ചതു ഓൎക്കുമ്പോൾ വൃദ്ധനായ അബ്രഹാമിന്റെ ആഗ്രഹം ഏറെക്കുറെ സാധിച്ചു എന്നു തന്നെ പറയാം.—പി.

ഗ്ലീഷുകാർ തങ്ങളുടെ സ്വന്തമതസ്ഥരായ ക്രിസ്ത്യാനികളുടെ കാര്യങ്ങളിൽ താല്പ
ര്യപ്പെടുന്നതിനും, നാട്ടുരാജാക്കന്മാരുമായുള്ള രാജ്യകാര്യസംബന്ധമായ ബന്ധം അ
നുവദിക്കുന്നതുപോലെ അവരുടെ ഗുണത്തിനായി പ്രയത്നിക്കുന്നതിനും, സന്തോ
ഷവും മനസ്സും ഉള്ളവരായിരിക്കും".

അതിന്റെ ശേഷം രാജ്യസംബന്ധമായും മതസംബന്ധമായും ഉള്ള കാര്യങ്ങ
ളിൽ ഇംഗ്ലീഷു ഗവന്മെണ്ടിന്റെ ഭരണരീതി അറിവാൻ അവർ ആഗ്രഹിച്ചു.
വേദപുസ്തകത്തിൽ സ്ഥാപിച്ചുള്ള ഭരണരീതിയാണെന്നു പറയാം. എന്നു ഞാൻ
ഇതിനു സമാധാനം പറഞ്ഞു. വേദപുസ്തകത്തിൽ സ്ഥാപിച്ചുള്ള ഭരണം ഏററവും
മഹിമയുള്ളതായിരിക്കണം" എന്നു വൃദ്ധനായ സഖറിയാ അപ്പോൾ പറഞ്ഞു.
ഇംഗ്ലീഷുകാരുടെ ചരിത്രത്തിന്റെയും, അവരുടെ ശത്രുവാകുന്ന റോമാസഭയിൽ
നിന്നുള്ള ഇംഗ്ലീഷു സഭയുടെ വേർപാടിന്റെയും, ഓരോ ചുരുങ്ങിയ വിവര
ണങ്ങൾ ഞാൻ പറയണമെന്നു അവിടെയുണ്ടായിരുന്ന പുരോഹിതന്മാർ ആ
വശ്യപ്പെട്ടു. അതിനു പകരമായി അവരുടെ ചരിത്രത്തിന്റെ ഒരു വിവരണം
എന്നോടു പറയേണമെന്നു ഞാനും അപേക്ഷിച്ചു. തഞ്ചാവൂർ ദേശത്തുനിന്നു എ
ന്റെ കൂടെ കൊണ്ടുവന്നിരുന്ന ഒരു ദ്വിഭാഷിയുടെ സഹായത്താൽ സുറിയാനി
കാരുമായുള്ള എന്റെ സംഭാഷണം പ്രയാസംകൂടാതെയാണു നടന്നതു. അയാൾ
ജനനാൽ ഒരു ഹിന്ദു ആയിരുന്നു എങ്കിലും, ബുദ്ധിയുള്ള ഒരു ക്രിസ്ത്യാനിയും
മരിച്ചുപോയ മിഷ്യനറി ഷ്വാട്സിന്റെ കീഴിൽ ഒരു ഉപദേശിയും ആയിരുന്നു.
മിഷ്യനറിയായ റെവറണ്ടു മിസ്റ്റർ യോലൊഫ് ആണ അയാളെപ്പററി എന്റെ
അടുക്കൽ ശുപാശ ചെയ്തതു. അയാൾ മുമ്പു തിരുവിതാംകോട്ടു താമസിച്ചിട്ടുള്ള
ആളും അവിടുത്തെ നാട്ടുഭാഷ അറിയാവുന്ന ആളും ആകുന്നു. അയാൾക്കു ഇം
ഗ്ലീഷും നല്ലപോലെ എഴുതാനും വായിക്കാനും വശമുണ്ടു. എന്നെപ്പോലെതന്നെ
സുറിയാനിക്രിസ്ത്യാനികളുടെ കാര്യത്തിൽ അയാൾക്കും വളരെ താല്പര്യമുണ്ടു. ഇ
യാൾ കൂടാതെ എനിക്കു പരിചയമുള്ള ഹിന്ദുസ്ഥാനി ഭാഷ സംസാരിക്കാൻ കഴി
വുള്ളവരായി രണ്ടു തിരുവിതാംകൂർകാരും അപ്പോൾ കൂടെ ഉണ്ടായിരുന്നു. വേ
ദപുസ്തകങ്ങൾ പരിശോധിക്കുന്നതിനു മാത്രം ആവശ്യമുള്ള അറിവു എനിക്കു സു
റിയാനിഭാഷയിൽ ഉണ്ടു. എന്നാൽ സുറിയാനിക്കാരുടെ ഉച്ചാരണം നല്ലപോലെ
എനിക്കു മനസ്സിലാകുന്നില്ല. ഞാൻ ഈ രാജ്യം വിട്ടുപോകുന്നതിനു മുമ്പായി അവ
രുടെ ഭാഷയുമായി കുറെക്കൂടെ നല്ലപോലെ പരിചയപ്പെടാൻ ഇടയാകുമെന്നു
ആശിക്കുന്നു.

(തുടരും)

എം. പീലിപ്പോസ്

---

## മാരാമണ്ണു സുറിയാനിപ്പള്ളി.

മാരാമണ്ണു സുറിയാനിപ്പള്ളിയെക്കുറിച്ചു സുറിയാനിസമുദായം ചെയ്യേണ്ടി
വന്ന വ്യവഹാരം ഹൈക്കോടതിയിൽ നവീകരണക്കാർക്കു ഗുണമായി തീർച്ച ചെ
യ്തു വിവരം സുറിയാനിക്കാരായ എല്ലാപ്പെട്ടവരും ഇപ്പോൾ അറിഞ്ഞിരിക്കാൻ
ഇടയുള്ളതാണല്ലോ. ഈ നഷ്ടം സുറിയാനിസമുദായത്തിനു എത്രയോ ഹാനികര
മാണെന്നുള്ളതു, മാരാമണ്ണുപള്ളിയെസംബന്ധിച്ച വ്യവഹാരത്തിന്റെ ഫലം അ
റിയാനായി ഓരോരുത്തർ അയച്ചിട്ടുള്ള എഴുത്തുകളുടെ സംഖ്യാധിക്യം കൊ
ണ്ടു എനിക്കു പലരേക്കാളും അധികം അറിയാനിടയായിട്ടുണ്ടു. നമ്മുടെ സ
മുദായത്തിൽപെട്ട മാരാമണ്ണുകാരിൽ പലരും നിർദ്ധനന്മാരായതുകൊണ്ടു ഉട
നെ ഒരുപള്ളികെട്ടുന്നതിനു അവരെക്കൊണ്ടു സാധിക്കുമെന്നു തോന്നുന്നില്ല. പ്രബ
ലന്മാരായ നവീകരണക്കാരോടു പൊരുതിനില്ക്കേണ്ടിവന്നിരിക്കുന്ന മാരാമണ്ണു
സുറിയാനിക്കാരുടെ കാര്യം വളരെ പരിതപിക്കത്തക്കതു തന്നെ. നവീകരണത്തി
ന്റെ ജന്മഭൂമിയായ മാരാമണ്ണു ഒരു സുറിയാനിപ്പള്ളിയില്ലാത്തതുകൊണ്ടു വരാവു
ന്ന ദോഷം പലതുണ്ടെന്നു സമുദായാഭിമാനികളായ സുറിയാനിക്കാർ പ്രത്യേകം
സ്മരിക്കേണ്ടതാണു.

സാമുദായികമായ ഈ ദോഷത്തിന്നും, മാരാമണ്ണുകാരായ സുറിയാനിക്കാൎക്കു ഒരു ദൈവാരാധനസ്ഥലം ഇല്ലെന്നുള്ളന്യൂനതയ്ക്കും, എല്ലാററിലുംപ്രധാനമായി സാത്വികനായ ദിവ്യശ്രീ റാവൂരച്ചൻ അവൎകളുടെ ഹൃദയഭേദകമായ സങ്കടത്തിന്നും, ഒരു നിവാരണോപായം ഉണ്ടാക്കികൊടുക്കേണ്ടതു് സമുദായാഭിമാനികളായ എല്ലാ സല്ജനങ്ങളുടേയും സാമാന്യമായിട്ടെങ്കിലും ധനശക്തിയുള്ള എല്ലാ പള്ളിക്കാരുടേയും കടമയാണെന്നുള്ള എന്റെ അഭിപ്രായത്തെ ഞാൻ പൊതുജന സമക്ഷം സമൎപ്പിക്കുന്നു.

ഒരു ആരാധനസ്ഥലമായി പ്രതിഷ്ഠിക്കപ്പെടുന്നതിനു വേണ്ട സകല യോഗ്യതകളും തികഞ്ഞ ഒരു സ്ഥലം, വലിയ തിരുമനസ്സിലെ ആധീനത്തിൽ ഇരിക്കുന്നതിനാൽ ഒരു പള്ളി കെട്ടുന്നതിനുള്ള ചിലവു മാത്രം തല്ക്കാലം വഹിച്ചാൽ മതിയാവുമെന്നുള്ളതു നാം സന്തോഷപൂൎവ്വം ഓൎക്കേണ്ടതാണു്. ഒരു അഞ്ഞൂറുരൂപായിൽ കുറയാതെയും ആയിരം രൂപായിൽ കൂടാതെയും ഒരു സംഖ്യ ഉണ്ടാവുമെങ്കിൽ, ഒരു ആരാധനസ്ഥലം തയ്യാർ ചെയ്യാവുന്നതത്രെ. ഇത്രയും ഒരു സംഖ്യ ലഭിക്കുന്നതിനു പത്തു രൂപാവീതം ഈ വിഷയത്തിലേക്കു സ്വമനസാ സംഭാവന ചെയ്വാൻ മടിക്കാത്തവരായി ഒരു അമ്പതോ നൂറോ യോഗ്യന്മാർ ഉണ്ടായാൽ മതിയാവുന്നതാണല്ലോ. വലിയ തിരുമനസ്സിലെ വാൎദ്ധക്യത്തിനു് അളവററ സന്തോഷം ഉണ്ടാകത്തക്കവണ്ണം നൂതനമായി ഒരു പള്ളി മാരാമണ്ണു നിൎമ്മിക്കുന്ന കാൎയ്യത്തിൽ കഴിവുള്ളവരൊക്കെ മനസ്സുതെളിഞ്ഞു സഹായിക്കുമെന്നു നമുക്കു ആശിക്കാവുന്നതാണു്. ആയതിനാൽ ഈ വിഷയംസംബന്ധിച്ചു, ഇടവകപ്പത്രികയിൽ, സമുദായാഭിമാനികൾ ചുരുക്കമായി അഭിപ്രായം പ്രസ്താവിക്കുകയും, തങ്ങൾ സംഭാവന ചെയ്വാൻ മനസ്സുള്ള സംഖ്യ പ്രസിദ്ധീകരിക്കുകയും, ചെയ്യണമെന്നു അപേക്ഷിക്കുന്നു. ഇക്കാൎയ്യത്തിലേക്കു ഞാൻ പത്തു രൂപാ വാഗ്ദാനം ചെയ്യുന്നു.

തിരുവനന്തപുരം. ഇ. ജേ. ഉതുപ്പു.
തുലാം ൭. ൧൦൯൭.

---

ഇതിൽ പറയുന്ന ആവശ്യത്തിനു ഞങ്ങൾ ൧൦ ഉറുപ്പിക കൊടുപ്പാൻ തയാറുണ്ടു. വേറെ രണ്ടാളുകൾ ഞങ്ങളോടു ഇതുപോലെ വാഗ്ദത്തം ചെയ്തിട്ടുമുണ്ടു.

പത്രാധിപർ.

---

## രണ്ടു ആവശ്യങ്ങൾ.

(എം. പി. വൎക്കി)

ഈ തലവാചകത്തിൽ മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ. ടി. അവൎകൾ കന്നിമാസത്തെ ഇടവകപ്പത്രികയിൽ എഴുതിയിരുന്ന ലേഖനം സന്തോഷത്തോടെ വായിച്ചു. എന്റെ മാന്യ സ്നേഹിതന്റെ അഭിപ്രായങ്ങൾ സാധാരണ ആദരണീയങ്ങളായിട്ടേ ഇനിക്കു തോന്നീട്ടുള്ളു. ഈ ലേഖനം ഒരു വ്യത്യാസവുമില്ല. എങ്കിലും കോഴഞ്ചേരിയിലെ സ്കൂൾ ഒരു ലോവർസെക്കണ്ടറി സ്കൂളായി നടത്തിയാൽ മതി എന്നുള്ള അഭിപ്രായം എന്നും തള്ളിത്തള്ളി മുമ്പോട്ടു പോയികൊണ്ടിരിക്കേണ്ടതായ ഉത്സാഹത്തെ തടയുന്നതല്ലയോ എന്നു സംശയമുണ്ടു്. ഈ വിഷയത്തിൽ സ്പഷ്ടമായ ഒരഭിപ്രായം പറയാനുള്ള അവകാശം മിസ്റ്റർ ചെറിയാനുണ്ടെന്നു ഞാൻ സമ്മതിക്കുന്നു. കൊട്ടാരക്കരെ ഒരു സ്കൂൾ ഉണ്ടായാൽ പല വലിയ പ്രയോജനങ്ങൾ ഉണ്ടെന്നു സംശയംകൂടാതെ ആരും സമ്മതിക്കുന്നു. പക്ഷെ ഞാൻ ഇപ്പോൾ ഈ തൂവൽ എടുത്തതു മേൽ പറഞ്ഞ രണ്ടു ആവശ്യങ്ങളെ പ്രതിപാദിക്കാനല്ല. അതുകളെക്കാൾ വളരെ വളരെ അടിയന്തിരവും സമുദായഭാവിയെ ബലമായി ബാധിക്കുന്നതും പക്ഷെ സാധാരണയായി ഏറെ ആരും വകവെച്ചിട്ടില്ലാത്തതും ആയ ഒരു പ്രത്യേക സംഗതിയിൽ സമുദായനേതാക്കന്മാരുടെ ശ്രദ്ധയെ ആകൎഷിക്കുന്നതിനാണു്.

മലങ്കരയുടെ കിടപ്പുകൊണ്ടു തെക്കെന്നും വടക്കെന്നും രണ്ടു പ്രധാന വിഭാഗം പണ്ടേ ഉണ്ടായിട്ടുണ്ടു്. കോട്ടയത്തുകാരേയും അതിനു തെക്കുള്ളവരേയും തെക്ക

രെന്നും കോട്ടയത്തിന്നു വടക്കുള്ളവരെ വടക്കരെന്നും പറഞ്ഞുവരുന്നു. ഇങ്ങനെ ഭിന്നിച്ചുകിടക്കുന്നതിനാലും അന്യോന്യസമ്പർക്കം കുറവാകയാലും മറ്റും ഇവർ തമ്മിൽ ആചാരമര്യാദകളിൽ പല വ്യത്യാസവുമുണ്ട്. എന്നാൽ ഒരു ദ്വിശതവർഷത്തിനിപ്പുറം ഇംഗ്ലീഷുവിദ്യാഭ്യാസത്തിലും തജ്ജന്യമായ പാശ്ചാത്യ പരിഷ്കാരത്തിലും ഇവർ തമ്മിൽ ഉണ്ടായിട്ടുള്ള വലിയ വ്യത്യാസത്തെക്കാൾ പ്രബലമായ മറ്റൊന്നുമില്ല. സുറിയാനിക്കാരായി പത്തറുപതു ഗ്രാഡ്യുവേററ് ഉള്ളതിൽ ആറുപേരൊഴികെ ബാക്കിയെല്ലാം തെക്കരാണ്. തെക്കുള്ള ഇംഗ്ലീഷുവിദ്യാർത്ഥികളിൽ അമ്പതിൽ ഒരംശം വടക്കുണ്ടെന്നു തോന്നുന്നില്ല. ഇത്ര താണ സ്ഥിതിയിൽനിന്നു വടക്കരെ ഉദ്ധരിക്കേണ്ടതു സമുദായനേതാക്കന്മാരുടെ ധർമ്മമാണ്. തെക്കു സമുദായംവക പല പാഠശാലകളും ഉണ്ടായിട്ടുള്ളപോലെ വടക്കു യാതൊരു സ്ഥാപനവുമില്ല. കുന്നംകുളം പട്ടണം മറ്റു വടക്കൻ ഇടവകകളിൽനിന്നു വളരെ അകന്നുകിടക്കുന്നതാണ്. അതു വടക്കെരാജ്യത്തെ തിരുവനന്തപുരം എന്നു വിചാരിച്ചാൽ മതി. പിന്നെ ആകപ്പാടെ ഉള്ളതു മൊളന്തുരുത്തിപള്ളിവക ഒരു ലോവർസെക്കണ്ടറി സ്കൂളാണ്. തെക്കു സമുദായംവകയായി കോട്ടയത്തും തിരുവല്ലായിലും ഉള്ള രണ്ടാംതരം ഹൈസ്കൂളുകളോട് ഇതിനു യാതൊരുവക സാമ്യവുമില്ലല്ലോ.

തെക്കും വടക്കും സമുദായത്തിന്റെ ഓരോ കണ്ണുകളോ കൈകളോ ആയി വിചാരിക്കേണ്ടതാണ്. ഒരു കയ്യോ കണ്ണോ എങ്ങനെയും ആയിക്കൊള്ളട്ടെ എന്നൊരാൾ കരുതുന്നതല്ലല്ലോ. ഒരു മാതാപിതാവിന്നു രണ്ടു കുട്ടികളുണ്ടെങ്കിൽ ഒരു കുട്ടിക്കു സുഭിക്ഷമായി ഭക്ഷണം കൊടുക്കുകയും മറ്റെ കുട്ടിക്കു ഒന്നും കൊടുക്കാതെ അതിനെ പട്ടിണിയിട്ടിരിക്കുകയും ചെയ്യുന്നതു അസ്വാഭാവികമാണ്. ഒരു കുട്ടിക്കു എന്തെങ്കിലും സുഖക്കേടു വന്നാൽ സുഖമായിരിക്കുന്ന കുട്ടിയുടെ കാര്യം മറന്നുംകൊണ്ടു സുഖക്കേടായി കിടക്കുന്ന കുട്ടിയെ അതിന്റെ മാതാവു സവിശേഷമായി ശുശ്രൂഷിക്കുന്നതാണ്. സമുദായത്തിന്റെ എല്ലാഭാഗവും കഴിയുംമട്ടു ഉയരാൻ ഉത്സാഹിക്കാതെ ഒരു ഭാഗത്തെ മാത്രം പോഷിപ്പിക്കുന്നതായാൽ അതു സമുദായത്തിന്നു ആകപ്പാടെ ദുർദ്ദശയ്ക്കു കാരണമായിരിക്കുന്നതാണ്. ദൃഷ്ടാന്തത്തിന്നു ഒരു കുട്ടിയുടെ കാൽ യഥേഷ്ടം വളരുന്നതിന്നു അനുവദിക്കുകയും മറ്റെ കാൽ വല്ല ഇരിമ്പു അച്ചിലൊ മറ്റൊ ഇട്ടു വളരാൻ അനുവദിക്കാതിരിക്കുകയും ചെയ്താൽ അനുഭവം ഒരുപ്രകാരത്തിലും ശുഭമായിരിക്കയില്ല. സമുദായനേതാക്കന്മാരുടെ ദീർഘാലോചനക്കുറവോ ഉപേക്ഷയോ നിമിത്തം വടക്കർ തെക്കരേക്കാൾ രണ്ടുമൂന്നു തലമുറ പിന്നാക്കമായിപ്പോയി. വന്നദോഷം ആരാലും നീക്കുവാൻ കഴികയില്ല. മേലാൽ വരാവുന്ന ദോഷം തടയാൻ നിശ്ചയമായും കഴിയുന്നതാണ്. ഇങ്ങനെ തടയാത്തപക്ഷം തെക്കരും വടക്കരും തമ്മിൽ ബ്രിട്ടീഷ് മലബാറിലേയും തിരുവിതാംകോട്ടെയും ഈഴവന്മാർ തമ്മിലുള്ള അന്തരത്തെക്കാൾ വലിയ അന്തരം ഉണ്ടാകുന്നതും പിന്നാലെ വരുന്ന തലമുറ ഐർലണ്ടുകാർ അനേക തലമുറകളായി ഇംഗ്ലീഷുകാരെ കുററം പറയുന്നപോലെ സമുദായനേതാക്കന്മാരെ കുററം പറയുന്നതുമാകുന്നു.

വാസ്തവം ആലോചിക്കുന്നതായാൽ ഇത്ര ക്രൂരമായ ഉപേക്ഷയെ വടക്കർ ഒരുവിധത്തിലും അർഹിക്കുന്നില്ലെന്നു ഏതു നിഷ്പക്ഷപാതിക്കും ബോദ്ധ്യമാവുന്നതാണ്. തെക്കു മേൽപറഞ്ഞവിധം വിദ്യാലയങ്ങളും മററനേകതരം സ്ഥാപനങ്ങളും ഉണ്ടാകുന്നതിന്നു പരിശ്രമിച്ചവർ വടക്കരാണ്. പരേതനായ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായും വലിയ തിരുമേനിയും തെക്കു ചെയ്തിട്ടുള്ള മഹാകാര്യങ്ങളെ മാററിവച്ചുനോക്കിയാൽ തെക്കു വിശേഷിച്ചൊന്നും കാണുന്നതല്ല. തെക്ക് ഈ രണ്ടു മഹാന്മാരുടെ അശ്രാന്തപരിശ്രമം നിമിത്തമാണു സഭ ഇന്നു നിലനിന്നുപോന്നതു്. വടക്കു ഭരിക്കുന്നതിന്നു ലഭിച്ച മെത്രാപ്പോലീത്തന്മാർ രോഗികളും ക്ഷീണന്മാരും ആയിരുന്നു എന്നു മാത്രമല്ല, അവർ യാഥാസ്ഥിതികപക്ഷത്തിന്റെ മൂർകര കണ്ടവരായിരുന്നു. വടക്കരെ ഉയർത്തുന്നതിന്നായി തെക്കരാരും ഇതുവരെ വന്നു ഉത്സാഹിച്ചിട്ടില്ല. സ്വന്തലാഭത്തെ ഉദ്ദേശിച്ചു ചിലർ ഉദ്യോഗം ഭരിച്ചുവരുന്നതേയുള്ളൂ. ഈവക പരമാർത്ഥങ്ങളെ ക്രൂലംകഷമായി പര്യാലോചിച്ചിരുന്നു എങ്കിൽ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ കൊട്ടാരക്കരെ

വേല ചെയ്യണമെന്നു മിസ്റ്റർ ചെറിയാൻ അഭിപ്രായപ്പെടുന്നതല്ലായിരുന്നു. കൊട്ടാരക്കരയൊ തെക്കു വേറെ മറ്റുദിക്കിലൊ സ്കൂളുകൾ ഉണ്ടാകുന്നതിൽ വടക്കർക്കു അശേഷം അസൂയയില്ല. പക്ഷെ അധികം അടിയന്തിരം ഏതാണെന്നു ആലോചിക്കാതെ കണ്ണെല്ലാം തെക്കോട്ടു തിരിച്ചു "കണ്ടം മുറിഞ്ഞാൽ കോരരു ധാര" എന്നു പറഞ്ഞമട്ടിൽ മാന്യന്മാർ തുടങ്ങുന്നതു സാഹസമെന്നേ വടക്കർ സങ്കടം പറയുന്നുള്ളു.

"വടക്കരുടെ വിദ്യാഭ്യാസ—അസൌകര്യം. ഇടവകപ്പത്രികയിൽ പലപ്പോഴും പ്രസംഗവിഷയമായിത്തീർന്നിട്ടുള്ളതും ആലുവാസിമ്മനാരി നിർമ്മിതമാവും ഏറ്റം പരിഹരണീയമായിട്ടുണ്ടു എന്നു ആശിക്കപ്പെടാവുന്നതും" ആണെന്നു മിസ്റ്റർ ചെറിയാൻ പറയുന്നു. ഈ കാര്യങ്ങളുടെ കിടപ്പു അശേഷം മനസ്സിലാകാതെ കേട്ടടത്തു കേട്ടു എഴുതിയപോലെ തോന്നുന്നതിൽ ദുഃഖിക്കുന്നു. വടക്കരുടെ വിദ്യാഭ്യാസകാര്യം ഇടവകപ്പത്രികയിൽ പ്രസംഗവിഷയമായതുകൊണ്ടു വടക്കർ തൃപ്തിപ്പെടുന്നില്ല. പ്രസംഗിക്കാൻ എളുപ്പം കഴിയും. പ്രവർത്തിക്കാനാണു പ്രയാസം. പ്രവൃത്തിയാണു വടക്കർ ആവശ്യപ്പെടുന്നതു്. പ്രവൃത്തിയെന്നു പറഞ്ഞാൽ സമുദായത്തിന്റെ സഹായവും ജനങ്ങളുടെ ഉത്സാഹവും എന്നു ഞാൻ അർത്ഥം കല്പിക്കുന്നു. ജനങ്ങൾ പലവിധത്തിലും ഉത്സാഹിച്ചു ആലുവാ, പിറവം മുതലായ സ്ഥലങ്ങളിൽ കെട്ടിടങ്ങൾ ഉണ്ടാക്കി ഇട്ടിരിക്കുന്നു. ഇനി വേണ്ടതു സമുദായത്തിന്റെ സഹായമാണു്. തിരുവല്ലാ സ്കൂളിനു വലിയസഹായം ചെയ്ത സമുദായത്തിന്റെ ഉറവ വറ്റിപ്പോയൊ എന്നറിയാൻ വടക്കർ ആഗ്രഹിക്കുന്നു.

ആലുവാസിമ്മനാരിയുടെ പ്രധാന ആണിക്കല്ലു പരേതനായ മിസ്റ്റർ കെ. പി. മാത്യു ആയിരുന്നു. അതിന്റെ യഥാർത്ഥ ജീവൻ വന്ദ്യ ദിവ്യശ്രീ. പൌലൂസ റമ്പാനവർകളാണു്. എന്നാൽ ശുദ്ധാത്മാവായ പരേതനായ മാർ അത്താനാസ്യോസു മെത്രാപ്പോലീത്തായെക്കൊണ്ടു ചിലർ കൂടി എഴുതിച്ചു റെജിസ്റ്റാക്കിയ ഒരു മരണപത്രംമൂലം പൌലൂസ് റമ്പാച്ചനവർകൾക്കു ആലുവായിൽ യാതൊരു അധികാരമൊ ബന്ധമൊ ഇല്ലാതെ അദ്ദേഹം പുറത്തുനിന്നു പോയിരിക്കുന്നു. വിശേഷിച്ചും മരണപത്രം എഴുതുന്നകാലത്തു് ഉണ്ടായിട്ടില്ലാത്ത സിമ്മനാരിയും മറ്റും മരണപത്രത്തിൽ ഉൾപ്പെട്ടിട്ടുണ്ടെന്നും മറ്റും വേറെയും ആക്ഷേപങ്ങളുണ്ടു്. ഏതായാലും ലോകാവസാനദിവസത്തിന്റെ പിറെറദിവസം കൂടി ആലുവാസിമ്മനാരിയിൽ പഠിത്തം തുടങ്ങുന്നതല്ലെന്നുള്ളമട്ടിലായെന്നു ചുരുക്കിപ്പറഞ്ഞാൽ മതിയല്ലൊ. അതുപോലെതന്നെ പിറവത്തു നല്ലൊരുകെട്ടിടം പണിയിച്ചു പഠിത്തം ആരംഭിച്ചതാണു്. പിന്നീടു അവിടെ ചില വഴക്കുകൾ ഉൽഭവിക്കുകയും അതു തീരാതെയും തീർക്കേണ്ടവർ തീർക്കാതെയും വന്നതിനാൽ പഠിത്തം മുടങ്ങുകയും ചെയ്തിരിക്കുന്നു. ഇക്കഴിഞ്ഞ സുവിശേഷകനിൽ ഒരു ബഹുമാനപ്പെട്ട അച്ചൻ എഴുതിയിരിക്കുന്നതു പോലെ ആലുവാസിമ്മനാരിയും പിറവം സ്കൂളും കന്നുകാലിത്തൊഴുത്തൊ ഊട്ടുപുരയൊ ആയികിടക്കുന്നു. ഈ സ്ഥിതി അടുത്തകാലത്തു ഭേദപ്പെടുമെന്നും തോന്നുന്നില്ല.

ഇത്ര വലിയ അനാഥസ്ഥിതിയിൽ ഇട്ടുകൊണ്ടിരിക്കാൻ വടക്കർ എന്തപരാധമാണു ചെയ്തതെന്നു അറിയാൻ വടക്കർക്കു ആഗ്രഹമുണ്ടു്. ഒരു സമുദായത്തിന്റെ അംഗങ്ങൾ എന്നനിലയിൽ എല്ലാവർക്കും ചില അവകാശങ്ങളും ബാദ്ധ്യതകളുമുണ്ടു്. വടക്കർ തങ്ങളുടെ ബാദ്ധ്യതകളെ ശരിയായും യജമാനഭക്തിയോടും നിർവ്വഹിച്ചുപോരുന്നുണ്ടു്. എന്നിട്ടും അവർക്കുള്ള യാതൊരു അവകാശങ്ങളും ലഭിക്കുന്നില്ല. ഈ വല്ലാത്ത സങ്കടാവസ്ഥയിൽനിന്നു അവരെ ഉദ്ധരിക്കണമെന്നു ഇടവകപ്പത്രികമൂലം അധികാരികളെ വിനയപുരസ്സരം ബോധിപ്പിച്ചുകൊള്ളുന്നു.

## ചെങ്ങന്നൂർ പള്ളിയുടെ വിലാപം.

"സന്താപമേ" എന്ന രീതി.

മാലോകരേ സ്നേഹിതരേയെന്റെ തോഴിമാരെ നിങ്ങൾ കേട്ടുകൊൾവിൻ
കീർത്തിയോടെ വാണിരുന്നോരെന്റെയാത്മികളേത്തുമോരാവരല്ലേ.
മക്കളെന്നെ കൈവെടിഞ്ഞൊന്നവർക്കാർക്കുമെന്നോടിഷ്ടമില്ലാതായേ.
പട്ടക്കാരുമെന്നെ വെടിഞ്ഞരിലൊട്ടല്ലയ്യോ മമതാപം ചൊൽവാൻ.

പൂട്ടിയടച്ചീടുവതിന്നായി കോട്ടൂരേത്തച്ചനും ചിന്തിച്ചല്ലോ?
ദൂരെയായോ പൂവത്തൂരെ മമകാരുണ്യമേറുന്നപട്ടക്കാരൻ
മറ്റുള്ളവർക്കും പാടില്ലാഞ്ഞു ചുറ്റിവലയുന്നതെത്ര കഷ്ടം!
ആർക്കും വന്നുചേരാഞ്ഞോരീയഴലോർക്കുമ്പോളെൻ മനം ചുട്ടീടുന്നു.

ആലാക്കാരെ! പേരിശ്ശേരിക്കാരെ! കാലദോഷമിനിക്കീവിധമോ
സന്താനങ്ങൾ നിദ്രകൊള്ളുന്നെന്നെ പരിതാങ്ങുവാനാരുമില്ലാതായോ
കർമ്മാദികൾ ചെയ്തീടുവാനുള്ളിൽ ചെമ്മെ പ്രാണികളും മേവിടുന്നു.
എൻനായകൻ വല്യതിരുമേനി എന്നെ മറന്നെന്നു വന്നീടുമോ
മേലും ജയിച്ചീടേണമേ മമ മാലാകെത്തീർപ്പതിന്നെന്റെ നാഥൻ.

സി—വി—റി.

---

## ഇനിക്കു കിട്ടിയ തങ്കം.

ചെങ്ങന്നൂർ. വി. ജി. തോമസ്.

ഉദയാചലത്തിങ്കൽ പ്രത്യക്ഷീഭവിച്ച പ്രഭാകരന്റെ കിരണകന്ദളങ്ങളാൽ പ്രഭാതസമയം ജാജ്വല്യമാനമായി അഭിമുഖന്മാരുടെ നയനദ്വയങ്ങൾ മുകളിതങ്ങളാക്കുന്നതിന് പ്രതിബന്ധമായി തീവ്രമായ ചൂടിനാൽ ക്ഷിതിതലവാസികൾ അനല്പമായ ക്ലേശമനുഭവിക്കുന്നതിന്നിടയായിത്തീർന്ന ഒരു ദിവസം വ്യാഴാഴ്ച അതിരാവിലെ ചില പ്രത്യേക സംഗതികൾ പ്രമാണിച്ച് ഉദ്ദേശം ൩. മയിൽ ദൂരമുള്ള വ്യാഘ്രപുരമെന്ന ശിലാപ്രദേശത്തിലേക്ക് ഒരു യാത്രചെയ്യുന്നതിന്നിനിക്കു സംഗതിയായി. അനേക ശതവർഷങ്ങളോളമായി ശാഖാപത്രാദികളാൽ താന്തന്മാരായിവരുന്ന പാന്ഥന്മാർക്കു ആശ്വാസമേകിക്കൊണ്ടു വിശാലമായ ഒരു വയൽപ്രദേശത്തിൽ നിലനിന്നുവരുന്ന ഒരു ചൂതവൃക്ഷവും ആയതിന്റെ സമീപത്തുള്ള ഒരു കല്ലിത്തട്ടും കണ്ടിട്ടില്ലാത്ത ദേശസഞ്ചാരികൾ തെക്കൻ പ്രദേശങ്ങളിൽ കാണപ്പെട്ടുമെന്നിനിക്കു തോന്നുന്നില്ല. ഈ സ്ഥലത്തു എത്തിയപ്പോഴേക്ക് ഏറക്കുറെ ക്ഷീണതകൾ എനിക്കും തട്ടുകയുണ്ടായി, ഏതായാലും കുറഞ്ഞൊന്നാശ്വസിക്കതന്നേ എന്നു വിചാരിച്ച് ഞാൻ ആ കല്ലിത്തട്ടിൽ അങ്ങിനെ ഇരുന്നു. ഇടവിടാതെ അടിച്ചുകൊണ്ടിരുന്ന മന്ദാനിലൻ ഇനിക്ക് ഈ അവസരത്തിൽ ഒട്ടധികം വരം നൽകി. അഞ്ചു മിനിട്ടു കഴിഞ്ഞപ്പോൾ ഇതാ ഒരു സത്വം എന്റെ ആസ്ഥാനപ്രദേശത്തിൽ ആസനസ്ഥനായി. അരയോളം നീണ്ടുകിടക്കുന്നതും ഉദരകുംഭത്തെ ആച്ഛാദനം ചെയ്തിരിക്കുന്നതുമായ മീശക്കൂട്ടങ്ങളുടെ നിബിഡതയും, ശ്വേതവർണ്ണവും ആ വയോധികന്റെ മുഖത്തിന് അനല്പമായ ഗാംഭീര്യതയെ നൽകുന്നുണ്ടു. വർണ്ണത്തിലും നീളത്തിലും പുള്ളി കുറെ മുന്തിയ ആളുതന്നെയാണ് ഇതേവരെയായിട്ടും നാലുപല്ലുകൾമാത്രമെ കൊഴിഞ്ഞിട്ടുള്ളു. ഗംഭീരാകൃതിയിലുള്ള മൂപ്പിലെ ഭാണ്ഡക്കെട്ടു കണ്ടാൽ ഇദ്ദേഹം കാശിരാമേശ്വരം മുതലായ ദൂരസ്ഥലങ്ങളിൽ സഞ്ചാരം ചെയ്തുംവച്ച് വരുന്ന ഒരു ദേഹമാണെന്ന് ആർക്കും വിചാരമുണ്ടാകും. പ്രഥമവീക്ഷണത്തിൽ ഇദ്ദേഹത്തിന്റെ ജാതി തിരിച്ചറിയുന്നതിന്നിനിക്കു സാധിച്ചില്ല. നിശ്ശബ്ദനായിരിക്കുന്ന എന്നോടു ആ വയസ്സൻ ഇപ്രകാരം സംസാരിപ്പാൻ തുടങ്ങി.

(അടിമുടി ഒരുപോലെ എന്നെ ഒന്നു നോക്കി)

എന്താണ് ക്ഷീണാക്രാന്തനായി ഇവിടെയിരിക്കുന്നതു്.

ഞാൻ. വെയിലുകൊണ്ടു് ക്ഷീണിച്ചു് ഇവിടെ ഇരുന്നു എന്നേ ഉള്ളു.

വയസ്സൻ. നിങ്ങളെക്കണ്ടിട്ടു് ഒരു സത്യലക്ഷണമുള്ള ആളാണെന്നിനിക്കു തോന്നുന്നു. ഞാനൊരുപദേശം നിങ്ങൾക്കു തരാം.

ഞാൻ. വയസ്സുകൂടിയവർ പറയുന്നതു് കേൾക്കുന്നതിനു് ഞാൻ വല്യ അനുഗ്രഹമുള്ള കൂട്ടത്തിലൊരുത്തനാണു്, പറഞ്ഞാട്ടേ.

വയ: നിങ്ങൾ ഒരു വല്യ ഭാഗ്യസ്ഥിതിയിൽവരേണ്ട ആളാണു് അതുകൊണ്ടു് ഞാൻ പറയുന്നതു് കേൾക്കണം.

ഞാൻ. എന്താണു് പറഞ്ഞാട്ടെ കേൾക്കാമല്ലോ.

വയ: തെക്കു് വേളിമല എന്നൊരു മലയുണ്ടു് അതിൻെറ കിഴക്കെ ചരിവിൽ ഒരുവലിയ തപോജ്ഞാനി ഏകാന്തവാസം ചെയ്യുന്നുണ്ടു്, ഞാനദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ ഒരുത്തനാണു്, നിങ്ങൾ അവിടെച്ചെന്നു് അദ്ദേഹത്തെ വണങ്ങിയാൽ നിങ്ങൾക്കു് ഒരു നിക്ഷേപപാത്രം തരും അതു നിറച്ചു തങ്കവുമായിരിക്കും. തിരികെ വന്നു് നിങ്ങൾക്കു സുഖമായി താമസിക്കയും ചെയ്യാം.

ഞാൻ. പിന്നെ നിങ്ങൾക്കെന്താണു്.

വയ: ഇനിക്കൊന്നിനും കുറവില്ലല്ലോ. ഞാനെന്തു ഭാഗ്യവാൻ നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ ഞാൻ പറഞ്ഞതുപോലെ ചെയ്യണം.

അപരിചിതനായ ഈ വയോധികൻെറ വാക്കുകൾ കേട്ടപ്പോൾ ഇതൊന്നു പരീക്ഷിക്കണമെന്നു് ഞാനുറച്ചു. വീട്ടിൽവന്നു് വിവരം ഒരുത്തരേയും ഗ്രഹിപ്പിക്കാതെ ഒരു കൊച്ചനേയും കൂട്ടികൊണ്ടു് ഞാൻ വേളിമലയ്ക്കു യാത്രയായി. വയോധികൻ എന്നേ വിട്ടുപിരിഞ്ഞു പടിഞ്ഞാറോട്ടാണു് പോയതു്. എന്നെ കാത്തിരിക്കുമെന്നും വിവരം ഗുരുവിനോടു് പറയുമെന്നും അദ്ദേഹം എന്നോടു ബലമായി പ്രതിജ്ഞചെയ്തു. കിട്ടിയെങ്കിലെന്താണു് നഷ്ടം എന്നുള്ള ആലോചനയോടു കൂടി ഞാനും ചെറുക്കനുംകൂടി തെക്കോട്ടേക്കുവച്ചുപിടിച്ചു. തിരിച്ചതിൻെറ മൂന്നാം ദിവസം "വഞ്ചിക്ഷോണീകൊരുതിലകമാം" സ്യാനന്ദൂരപുരത്തിൽ ഞാനെത്തി. യൌവ്വനക്കാരനായ എൻെറ പ്രാണസുഹൃത്തുകളിൽ ഒരു വല്യസംഖ്യ തദ്ദേശവാസം അനുഷ്ഠിക്കുന്നുണ്ടു്. യേനകേനപ്രകാരേണയും എൻെറ യാത്രാവിവരം ഗ്രഹിക്കുന്നതിനു് പ്രയത്നപ്പെട്ട സ്നേഹിതന്മാർ നിരാശയന്മാരായിത്തന്നേ ആശ്വാസപ്പെട്ടു. പെട്ടെന്നു് ഞാൻ ചാലയിൽചെന്നു തെക്കോട്ടേക്കു വണ്ടി കേറി. മന്ദഗതിയായി യാനം ചെയ്യുന്ന പെട്ടിവണ്ടിക്കകത്തു സ്ഥലം പിടിച്ചിരിക്കുന്ന നാനാജാതിക്കാർ സൂര്യാസ്തമനശേഷം കാട്ടിക്കൂട്ടിയ വേണ്ടാസനങ്ങൾ ഒന്നും പറയണ്ടാ. കഷ്ടപ്പെട്ടും പട്ടിണി കിടന്നും പിറേറദിവസം രണ്ടുമണിയോടുകൂടി വേളിമലയും കാണുന്നതിനിടയായി. കേവലം ശിലാസഞ്ചയങ്ങളാൽതന്നെ സംവൃതപ്പെട്ടിരിക്കുന്ന പർവ്വതമാർഗ്ഗങ്ങളിൽകൂടി യാത്ര ചെയ്യാൻ തുടങ്ങിയ ഞങ്ങൾ എത്രയോ കള്ളിമുള്ളുകളുടെ മുനയാണു് കളഞ്ഞതു് എന്നു് നിശ്ചയമില്ല. നടന്നു നടന്നു നേരം സന്ധ്യയായപ്പോൾ ഇതാ മുമ്പിൽ വന്നിരിക്കുന്നു നമ്മുടെ പൂർവ്വികബന്ധു. സന്തോഷമായി, ഞങ്ങളെയും കൂട്ടികൊണ്ടു ഒരു വന്ദ്യപുരുഷൻെറ മുമ്പിൽ ചെന്നു, കണ്ടയുടനെ ഞങ്ങൾ വന്ദിച്ചു. വല്യ സംസാരങ്ങൾ ഒന്നും സംസാരിച്ചില്ല. ആജ്ഞാപ്രകാരം മഞ്ഞപ്പട്ടുകൊണ്ടു മൂടിപ്പൊതിഞ്ഞ ഒരു സാധനമാണു് ഒരു ദാസൻ ഞങ്ങൾക്കു തന്നതു. കളിച്ചില്ലാ. ഇതാണോ നിക്ഷേപപാത്രം, ഇതെന്താണെന്നറിയണമെന്നുള്ള മോഹം കൊണ്ടു ഞാൻ പുറത്തോട്ടു മാറി തുറന്നുനോക്കി.

(തുടരും)

---

## നവീകരണമേല്പട്ടം.

നവീകരണ മേല്പട്ടത്വത്തിൻെറ സാധുത്വം സ്ഥാപിയ്ക്കാൻ കന്നിമാസത്തിലെ താരക ചില സമാധാനങ്ങൾ പറയുന്നുണ്ടു. മുടക്കിരിക്കുമ്പോൾ അതിനെ വെളിപ്പെടുത്താതെ പ്രാപിക്കുന്ന സ്ഥാനവും, ചതിയും കൃത്രിമവും പ്രയോഗിച്ചു സമ്പാദിക്കുന്ന സ്ഥാനവും, അസാധുവാണെന്നു അംഗ്ലിയാബിഷോപ്പന്മാർ പറ

ഞ്ഞ അഭിപ്രായങ്ങളെ ഖണ്ഡിപ്പാനാണ് താരക ഈ പ്രാവശ്യം ശ്രമം ചെയ്തിരി
ക്കുന്നതു.

അംഗ്ലിയാ ബിഷോപ്പന്മാരുടെ അഭിപ്രായത്തിനും കാനൊനായ്ക്കും വിലയി
ല്ലെന്നും വേദപുസ്തകം മാത്രമെ താരക അംഗീകരിക്കത്തൊള്ളു എന്നമാണ്. ഇതിനു
താരക പറയുന്ന പ്രധാന ന്യായം. വേദപുസ്തകപ്രകാരം മെത്രാൻ എന്നൊരുസ്ഥാ
നംതന്നെ ഇല്ലെന്നപറയുന്ന ക്രിസ്ത്യാനികൾ ഉണ്ടു. പ്രെസ്ബിറ്റെറിയൻകാരായ
എല്ലാ ക്രിസ്ത്യാനികളുടെയും തക്കമിതാണ്. അതിനു വെദപുസ്തകത്തിൽ ധാരാളം
തെളിവുകളും അവർ കാണിക്കുന്നുണ്ടു. വ: പത്രൊസും യോഹന്നാനും പോലും ത
ങ്ങൾ വെറും കശീശന്മാർ ആണെന്നു സമ്മതിക്കുന്നതായി വേദത്തിൽ കാണുന്നു.
(൧ പത്രൊ. ൫. ൧. ൨ യോഹ. ൧. ൩ യോഹ ൧) ഇങ്ങനെ ക്രിസ്ത്യാനികളിൽ ഒ
രുഭാഗക്കാരുടെ അഭിപ്രായപ്രകാരം വേദപുസ്തകപ്രകാരം മെത്രാൻ എന്നൊരുസ്ഥാ
നംതന്നെ ഇല്ലാതിരിക്കുമ്പോൾ മെത്രാസ്ഥാനത്തിന്റെ സാധുത്വത്തെയൊ അ
സാധുത്വത്തെയൊ നിർണ്ണയിക്കുന്ന തോതു വേദപുസ്തകംകൊണ്ടു കാണിക്കണമെ
ന്നു പറയുന്നതിനെക്കാൾ അങ്ങനെ ഒരു സ്ഥാനമെ ആവശ്യമില്ലെന്നു നവീകര
ണക്കാരിൽ ചിലർക്കുള്ള അഭിപ്രായം പുറപ്പെടുവിച്ചാൽ മതിയായിരുന്നു.

നവീകരണക്കാരുടെ വകയായി സി. എം. എസ് പ്രെസ്സിൽ അച്ചടിക്കപ്പെ
ട്ട ഒരു കാനോൻ പുസ്തകം ഞങ്ങൾ കണ്ടിട്ടുണ്ടു. അതിൽ മെത്രാനെ വാഴിക്കാൻ ഒ
രു മെത്രാൻ വേണമെന്നും അതു ഇല്ലാതെവന്നാൽ ൨ പട്ടക്കാർകൂടി ഒരാളെ മെ
ത്രാനായി വാഴിക്കാമെന്നും എഴുതിക്കാണുന്നു. ഈ കാനോൻ വേദപുസ്തകത്തിലെ
ഏതു പാസൊകായെൽ അടിസ്ഥാനപ്പെടുത്തിയതാണെന്നു കേട്ടാൽകൊള്ളാം. ര
ണ്ടൊ മൂന്നൊ പട്ടക്കാർ കൂടി ഒരുമെത്രാനെ വാഴിച്ചാൽ അതു സാധുവായി താരക
വിചാരിക്കുമൊ. വിചാരിക്കുമെങ്കിൽ വേദത്തിൽ തെളിവു എന്തു. ഇല്ലെങ്കിൽ അ
തിനും തെളിവെന്തു. മേല്പട്ടസ്ഥാനത്തിന്റെ സാധുത്വം വേദപുസ്തകമെന്ന തോ
തുകൊണ്ടു മാത്രം നിർണ്ണയിക്കണമെന്നു താരകയാൽ പ്രതിബിംബിക്കപ്പെടുന്ന ന
വീകരണസമുദായം വിചാരിച്ചിട്ടില്ലെന്നു മേൽപ്പറഞ്ഞ കാനൊൻ സ്പഷ്ടമായി
തെളിയിക്കുന്നു.

നവീകരണ മേല്പട്ടസ്ഥാനത്തിന്റെ അസാധുത്വത്തെ സ്ഥാപിക്കാൻ ഞങ്ങ
ൾ ശ്രമിക്കുന്നതു പ്രെസ്ബിറ്റെറിയൻകാരെയൊ ആ വിശ്വാസം സ്വീകരിക്കു
ന്നവരെയൊ സമ്മതിപ്പിക്കാനല്ല. അങ്ങനെയുള്ളവർ സമ്മതിക്കുമെന്നു ഞങ്ങൾ
ക്കാശയുമില്ല. പ്രെസ്ബിറ്റെറിയൻ സംഘങ്ങളിലെ പട്ടക്കാരെ പട്ടക്കാരായി അം
ഗ്ലിയാ മുതലായ സഭകളൊന്നും സ്വീകരിക്കയില്ല. ആ കൂട്ടത്തിൽനിന്നൊരാൾ മ
നസ്സുതിരിഞ്ഞു ചെന്നാൽ ക്രമമായി രണ്ടാമതു പട്ടംകൊടുക്കണമെന്നാണ് വച്ചി
രിക്കുന്നതു. അതിനു വേദപുസ്തകത്തിൽ സാക്ഷിയില്ലാത്തതുകൊണ്ടു പ്രെസ്ബി
റ്റെറിയൻപട്ടക്കാര പട്ടക്കാരാണെന്നു മറ്റുള്ളക്രിസ്ത്യാനികൾ സമ്മതിക്കണമെന്നു
ണ്ടോ?. എപ്പിസ്കോപ്പാസഭകളെ ഭരിക്കുന്നതു വേദപുസ്തകം മാത്രമല്ല, സഭാ
നിയമങ്ങൾ അടങ്ങിയ കാനോനാകളും വേദശാസ്ത്രവുംകൂടെയാണ്. അതിൻപ്ര
കാരം പട്ടത്വത്തിന്റെ സാധുത്വവും അസാധുത്വവും നിർണ്ണയിക്കയും ആ തോതി
ൻപ്രകാരം അസാധുവാണെന്നു കാണപ്പെടുന്ന സ്ഥാനങ്ങളെ നിഷേധിക്കയുമാണ
ചെയ്യുന്നതു. തിരുവിതാംകൂർ ബിഷോപ്പിന്റെ എഴുത്തുതന്നെ അതിനു തെളിവാ
ണ്. നവീകരണക്കാരുടെ മെസ്സുവെന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന ഡാക്തർ ഗിൽ
അവർകൾ പ്രാചീനസഭകളുടെ അനേകം കാനൊനാകളെ ചൂണ്ടികാണിച്ചു സ്ഥാ
നത്തിന്റെ അസാധുത്വത്തിനു ന്യായം പറഞ്ഞിരിക്കുന്നതു ഞങ്ങൾ മുമ്പിൽകാണി
ച്ചിട്ടുണ്ടല്ലൊ. അതിനാൽ താരക സമ്മതിക്കണമെന്നു ഞങ്ങൾക്കാവശ്യമില്ല. വേ
ദപുസ്തകത്തിൽ പ്രത്യക്ഷതെളിവു ഉണ്ടായിരുന്നാലും ഇല്ലെങ്കിലും എപ്പിസ്കോപ്പാ
സ്ഥാനം അത്യാവശ്യമാണെന്നും അതു ഇന്നയിന്നവിധത്തിൽ ആയിരുന്നില്ലെങ്കിൽ
അസാധുവാകുമെന്നും വിശ്വസിക്കുന്ന ക്രിസ്ത്യാനികളാണ് ലോകത്തിലുള്ള ക്രിസ്ത്യാ
നികളിൽ പ്രെസ്ബിറ്റെറിയൻസ് ഒഴിച്ചുള്ള എല്ലാവരും. അങ്ങനെയുള്ളവർ
ഐകകണ്ഠ്യേന അംഗീകരിച്ചിരിക്കുന്ന ന്യായപ്രകാരം (വേദമായാലും കാനൊനാ
യായാലും പാരമ്പര്യമായാലും കൊള്ളാം) നവീകരണസ്ഥാനം അസാധുവാണെന്നു
സ്ഥാപിക്കണമെന്നെ ഞങ്ങൾ ആവശ്യപ്പെടുന്നുള്ളു. മൂടക്കും ചതിയും മേല്പട്ടസ്ഥാ

നത്തെ അസാധുവാക്കുമെന്നു റോമ്മാ അംഗ്ലിയാ ഈ പാശ്ചാത്യസഭകളും ഗ്രീക്കു അൎമ്മനിയാ സുറിയാനി മുതലായ പൌരസ്ത്യസഭകളും അംഗീകരിച്ചിരിക്കുന്ന പ്രമാണപ്രകാരം വിധിക്കാമൊ എന്നു മാത്രം പര്യാലോചിച്ചാൽ മതി. അതിൽ അംഗ്ലിയാസഭയുടെ പ്രമാണം അമെരിക്കായിലെ ബിഷൊപ്പന്മാരുടെ യോഗവും ഇണ്ട്യയിലെ മൂന്നു ബിഷൊപ്പന്മാരും നമ്മെ അറിയിച്ചിരിക്കുന്നു. മറ്റുള്ള സഭകളും ഇതിനെ സമ്മതിക്കുമെന്നു പ്രത്യേകം കാണിക്കാതെ എല്ലാവൎക്കും അറിയാം.

മത്യൂസ് അത്താനാസ്യോസിന്റെ ചതിപ്രയോഗത്തെ നീതീകരിപ്പാൻ കൊല്ലത്തു പഞ്ചായ വിധിയാകുന്നു താരക കാണിക്കുന്ന സാക്ഷി. ചരിത്ര സംബന്ധമായ സംഗതികൾ ഒരു വിധി അവസാനതെളിവാണെന്നു താരക സമ്മതിക്കുന്നതായി വരുന്നു. അങ്ങനെയാണെങ്കിൽ സിമ്മനാരികേസിലും ചെറിയപള്ളി മുതലായ പള്ളികെസിലും ഉണ്ടായിട്ടുള്ള വിധികളെ എല്ലാം താരക യഥാൎത്ഥചരിത്രമായി സമ്മതിക്കുമെന്നു വിചാരിക്കണം. അതിരിക്കട്ടെ. മത്യൂസ അത്താനാസ്യോസു മെത്രാൻ നല്ല മൎയ്യാദക്കാരനായിരുന്നെന്നും ക്രൂരീലോസുബാവാ കളവു ബോധിപ്പിച്ചു എന്നും പഞ്ചായക്കാർ വിധിച്ചതു ശരിതന്നെ. അവരുടെ തെളിവു എന്താണ. ബാവാ കാണിച്ച കല്പനയിലെ മഷിയുടെ നിറഭേദവും വാചകരീതിയുമാണ. നേരെമറിച്ചു മത്യൂസ ചതിപ്രയോഗിച്ചു എന്നുള്ളതിനു തെളിവു കണ്ടസാക്ഷിയുമാണ. കണ്ടനീ അവിടെ നില്ക്കു, കേട്ട ഞാൻ പറയട്ടെ എന്നാണ താരകയുടെ പ്രമാണം. ഈ തെളിവുകൾ ഞങ്ങൾ മുമ്പൊരു സന്ദൎഭത്തിൽ പറഞ്ഞിട്ടുള്ളതു ഇപ്പോൾ എടുത്തു പറയേണ്ട ആവശ്യമില്ലെങ്കിലും ചുരുക്കത്തിൽ പറയാം. മത്യൂസ ഇവിടെനിന്നു പോകുമ്പോൾ വെറും കാറൂയാ മാത്രമായിരുന്നു എന്നു അദ്ദേഹം പഞ്ചായകേസിൽ സമ്മതിച്ചിരിക്കുന്നു. ഇടസ്സു പട്ടംകിട്ടിയതായി ആരും പറയുന്നുമില്ല. മൂസലിൽ ചെന്നപ്പോൾ താൻ കശീശാ ആണെന്നും പറഞ്ഞു കുൎബ്ബാന ചൊല്ലുകയും മലയാളത്തെ അന്നത്തെ മെത്രാൻ മരിച്ചുപോയിരിക്കുന്നതിനാൽ തന്നെ വാഴിച്ചയക്കാൻ പള്ളിക്കാർ തന്നെ തിരഞ്ഞെടുത്തയച്ചിരിക്കുന്നു എന്നു എഴുത്തു കാണിച്ചു പറകയും ചെയ്യുന്നതു കണ്ടയാൾ ആണു ഡാക്തർ ബാഡ്ജർ സായ്പ. ഇദ്ദേഹം അന്നു മൂസലിൽ മിഷ്യനറിയായിരുന്നു: മഷിഭേദംകൊണ്ടു വിധിപറഞ്ഞ പഞ്ചായക്കാരെയൊ ദൃക്സാക്ഷിയായ ബാഡ്ജറിനെയൊ ആരെ വിശ്വസിക്കണം.

പാലക്കുന്നത്തു മത്യൂസ് കശീശാ ഇത്രാമാണ്ടു ഇന്നമാസം ഇത്രാംനു ഇവിടെ വന്നു എന്നു മലയാളാക്ഷരത്തിൽ മൂസലിൽ മാർ മത്തായിയുടെ ദയറായുടെ ഭിത്തിമേൽ മത്യൂസ് മെത്രാൻ സ്വഹസ്താക്ഷരത്തിൽ എഴുതിയിരിക്കുന്നതു ഇപ്പോഴും കാണ്മാനുണ്ടു. അടുത്തകാലത്തു ആ സ്ഥലങ്ങൾ സന്ദൎശിച്ച ഔഗേൻ റമ്പാൻ അതിനു സാക്ഷിയാണ്. മൂസലിൽ എത്തിയപ്പോൾ കാറോയാ കശീശായായി കുൎബ്ബാന ചൊല്ലിയതു വഞ്ചനയല്ല, അന്നത്തെ മലങ്കര മെത്രാൻ മരിച്ചുപോയതിനാൽ തന്നെ മലങ്കര ഇടവകക്കാർ തിരഞ്ഞെടുത്തയച്ചു എന്നു ബോധിപ്പിച്ചതു വഞ്ചനയല്ല, അതിലേക്കു കാണിച്ച എഴുത്തും വഞ്ചനയല്ല, ഇതെല്ലാം കണ്ട സായ്പു കള്ളനാണ്. ഇതിലൊന്നും ചതിയില്ല എന്നിങ്ങനെ കണ്ണുമടച്ചുംകൊണ്ടു വിശ്വസിച്ചുകൊള്ളണമെന്നാണ താരക പറയുന്നതു. അതുതന്നെത്താൻ വിശ്വസിക്കയെ ഉള്ളു.

ഈ തെളിവുകളൊന്നും പ്രബലമായി വാദിക്കേണ്ട ആവശ്യമില്ലെന്നാണ കാണുന്നതു. ഈവക ചതികൾ ഉണ്ടായിരുന്നാൽ സ്ഥാനം അസാധുവാകുമെന്നു വേദപുസ്തകത്തിൽ പാദേസാകാ കാണിക്കണമെന്നല്ലെ താരക പറയുന്നതു. നവീകരണത്തിൽ പാദേസാകായിലില്ലാത്ത കാൎയ്യങ്ങൾ ഒന്നും അംഗീകരിക്കുന്നില്ലല്ലോ. അവർ ചൊല്ലുന്ന വിശ്വാസപ്രമാണത്തിലെ ഓരോ വാക്യവും പാദേസാകാകൊണ്ടു തൃപ്തികരമായി ബോധപ്പെട്ടിട്ടായിരിക്കുമെല്ലോ അംഗീകരിച്ചിരിക്കുന്നതു. മൂറൊന്നു പകരം കൊട്ടെണ്ണ ഉപയോഗിക്കയില്ലെന്നു കുന്നങ്കുളങ്ങരെയുള്ള ഒരു നവീകരണ കത്തനാർ ശാഠ്യംപിടിച്ചതും അതു അത്യാവശ്യമാണെന്നു നവീകരണത്തലവൻ കല്പനയച്ചതും പാദേസാകാ അടിസ്ഥാനത്തുമ്മേൽ ആയിരിക്കണം. അവരിൽ ഒരുക്കൂട്ടർ ശിശുക്കളെ ജ്ഞാനസ്നാനപ്പെടുത്തുന്നതും ഒരുക്കൂട്ടർ ആറ്റിൽ മുങ്ങുന്നതും വേദവാക്യപ്രകാരംതന്നെ. അവരുടെ പുതിയ കാനോനിലെ ഓരോ വകുപ്പും വേദവാക്യംകൊണ്ടു തെളിയിക്കപ്പെട്ടതു. നവീകരണതലവനു റമ്പാൻസ്ഥാനം കൊടുത്ത

ത്തും വേദവാക്യത്തിൽ കണ്ട സാക്ഷിപ്രകാരമായിരിക്കണം. സഭയിൽ കാര്യമാ; (സ
ശ്രൂനാ, എവ്പ്പദിയക്കനോൻ, മ്ശംശാനാ, കോറി, എന്നിങ്ങനെ പല സ്ഥാന
ങ്ങൾ വേണമെന്നു അവരുടെ കാനോനിൽ പറയുന്നതും വേദംകൊണ്ടു തെളിയി
കപ്പെടാവുന്നതാണല്ലോ; ഇന്നയിന്ന നോമ്പുകൾ നോക്കണമെന്നും അപ്പോൾ ഇ
ന്നയിന്ന ഭക്ഷണം ഉപേക്ഷിക്കണമെന്നും ആ കാനോനായിൽ വിധിച്ചിരിക്കുന്ന
തും വേദവാക്യപ്രകാരമായിരിക്കണം. എന്തിനു ഏറെ പറയുന്നു വേദതെളിവില്ലാ
ത്ത ഒരു സംഗതിയും താരകയും നവീകരണസമുദായവും സമ്മതിക്കാത്തപക്ഷം
അവരുടെ സമുദായം ആചരിച്ചുവരുന്നതോ ആചരിക്കണമെന്നു നിർബന്ധിക്കപ്പെ
ട്ടിരിക്കുന്നതോ ആയ മേൽപ്പറഞ്ഞവ മുതലായ എല്ലാ നടപടികൾക്കും വേദവാ
ക്യം കാണിച്ചുതരുമ്പോൾ ഞങ്ങളുടെ വാദത്തിനും വേദം കാണിച്ചാൽ മതിയാകും.
അതുവരെ ശെമ്മാശസ്ഥാനത്തെ അസാധുവാക്കുന്നവരായി ഞങ്ങൾ ചൂണ്ടികാണി
ച്ച കാരണങ്ങൾ താരകാധിപർ സമ്മതിക്കാതിരുന്നാലും ലോകത്തിലുള്ള എല്ലാ എ
പ്പിസ്കോപ്പാസഭകളും സമ്മതിക്കും. ഞങ്ങൾക്കു അതു മതിയാകും. കുറെ മുമ്പു ഒരു
നവീകരണ ശെമ്മാശു അംഗ്ലിയാസഭയിൽ ചേരണമെന്നു ആലോചിച്ചപ്പോൾ
അയാൾക്കു കൈവെപ്പില്ലാത്തതിനാൽ പട്ടം അഴിച്ചുകളയണമെന്നു കഴിഞ്ഞുപോ
യ ആർച്ചുഡീക്കൻ കോശി ആവശ്യപ്പെടുകയും അതിനു സമ്മതമില്ലാഴികയാൽ ആ
ശെമ്മാശു പിൻമാറുകയും ചെയ്തുവിവരം അന്നേ ഞങ്ങൾ അറിഞ്ഞിട്ടുണ്ടു. തങ്ങ
ൾക്കു സ്ഥാനമുണ്ടെന്നു പറഞ്ഞു നവീകരണത്തലവന്മാർ വീട്ടിൽ ഇരിക്കാം. ആ
സ്ഥാനവുംകൊണ്ടു ചെന്നാൽ ആരും സ്വീകരിക്കു ഇല്ലന്നെയുള്ളൂ. നേരെമറിച്ചു
വേഷധാരി എന്നു ഒരിക്കലും, സ്ഥാനമുള്ള അയോഗ്യനെന്നു വേറൊരിക്കലും, താ
രക പറഞ്ഞ പാത്രിയർക്കീസിൽനിന്നു സ്ഥാനം പ്രാപിച്ചവർ എവിടെ ചെന്നാലും
മെത്രാന്മാരും കത്തനാരന്മാരുമായിരിക്കും. ഇത്രത്തോളം ഭേദമെ ഉള്ളൂ.

---

## പരസ്യം.

മലങ്കരെയുള്ള സുറിയാനിക്കാരുടെ പൊതുസ്ഥലവും അതാതുകാലത്തെ മലങ്കര മെത്രാപ്പൊലീത്തായുടെ ഭദ്രാസനവും സുറിയാനിവൈദീകന്മാരുടെ വിദ്യാലയവും ചരിത്രപ്രസിദ്ധികൊണ്ടു പല മഹാന്മാരുടെയും സന്ദർശനത്തിനു വിഷയീഭവിച്ചിട്ടുള്ളതും ആയ ഈ സിമ്മനാരിയുടെ സ്ഥാപകനും യഥാർത്ഥസിദ്ധനും മലങ്കര സഭയുടെ ശാശ്വതമായ ഉന്നതിക്കും ശ്രേയസ്സിനുംവേണ്ടി സ്വാത്മനാ പരിശ്രമിച്ചിട്ടുള്ള ആളും വിശിഷ്യാ വലിയതിരുമേനിയുടെ കാരണവനും ആയ ആ വന്ദ്യപിതാവിന്റെ ഓർമ്മ കുറെ കാലങ്ങളായി ഇവിടെ കൊണ്ടാടിവരിക പതിവാണല്ലൊ. എന്നാൽ ഈ ആണ്ടിലും ആ വന്ദ്യന്റെ ഓർമ്മ പൂർവ്വാധികം ഘോഷിക്കപ്പെടുന്നതും സുറിയാനികണക്കിനു ൧൧-ാ ൧൨-ാം തീയതികളിൽ സത്യക്രിസ്തീയമാനസാന്തരം, ജീവിതം, കൃപ, പരിശുദ്ധന്മാർ. എന്നീ വിഷയങ്ങളെപ്പററി നമ്മുടെ സമുദായത്തിൽവെച്ചു യോഗ്യന്മാരും പ്രസിദ്ധപ്രാസംഗികന്മാരും ആയ താഴെപറയുന്നവരുടെ ഗൌരവാവഹങ്ങളും ജ്ഞാനസമ്പൂർണ്ണങ്ങളും ആയ പ്രസംഗങ്ങൾ ഉണ്ടായിരിക്കുന്നതും ആകുന്നു. ഈ ശുഭസന്ദർഭത്തിൽ അടുത്തുള്ള പള്ളികളിലെ എല്ലാ മഹാജനങ്ങളും സന്നിഹിതരായിരിക്കണമെന്നും ഈ വിലയേറിയ അവസരത്തെ നഷ്ടപ്പെടുത്തുവാൻ ഇടയാക്കരുതെന്നും സവിനയം തിര്യപ്പെടുത്തുന്നു.

ദിവ്യശ്രീ. മല്ലാൻ മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർ അവർകൾ
„ „ ഇലവിനാമണ്ണിൽ സ്കറിയാ കത്തനാർ „
„ പി. ററി. ഗീവറുഗീസു കത്തനാർ എം. എ. „
„ എ. ജെ. മിഖായേൽ കത്തനാർ „

ദിവ്യശ്രീ. തേവർവേലിൽ മത്തായി കത്തനാർ അവർകൾ
,, കിഴക്കെത്തലയ്ക്കൽ തോമാകത്തനാർ ,,
,, പുത്തൻ വീട്ടിൽ യാക്കോബു കത്തനാർ ,,
രാ. രാ. യേശുദാസൻ ഉപദേശി ,,
,, ചാണ്ടി ഉപദേശി ,,
,, ഈപ്പൻ ഉപദേശി ,,
,, ശമുവേൽ ഉപദേശി ,,
ഇ. വ. വ.

## താരകയുടെ തന്ത്രങ്ങൾ.

സത്യതാരകയിൽ യാക്കോബ്യരെ ആക്ഷേപിച്ചു വല്ല ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തുന്നതിനെതിരായി പത്രികയിൽ വല്ലതും പറഞ്ഞാൽ താരകാധിപരക്കൊ അതിലെ ലേഖകന്മാൎക്കൊ സമാധാനം എഴുതുന്നതിനു ഒന്നും ഇല്ലാതെവരുമ്പോൾ പത്രികയിലെ ലേഖനങ്ങളുടെ ചുവട്ടിൽ പേരു വച്ചിട്ടില്ലാത്തതുകൊണ്ടും അഥവാ പേരുണ്ടെങ്കിൽ ഗണനീയനല്ലാത്തതുകൊണ്ടും താരകാധിപരും കൂട്ടരും സമാധാനം പറവാൻ തയാറില്ലെന്നും മറ്റും പറഞ്ഞു പുറകോട്ടു മാറുന്ന ഒരു വിദ്യ താരക ഈയിടെ അഭിനവമായി കണ്ടുപിടിച്ചിരിക്കുന്നു. താരകാധിപർ പറയുന്നതുപോലെ പേരില്ലാത്ത വല്ല ലേഖനങ്ങൾക്കും മറുപടിയെഴുതിയിട്ടുണ്ടൊ എന്നുനോക്കാം. യാക്കോബായ സഭയിലെ നവീകരണം എന്ന ലേഖനത്തിനു മറുപടി, പ്രതിവാദം, വികാരിജനറാളിന്റെ ചരിത്രപാണ്ഡിത്യം, ജാൺ ഉപദേശിയുടെ പ്രസംഗം ആദിയായ ലേഖനങ്ങൾ പേരുവയ്ക്കാതെ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നിട്ടും അവയിൽ ചിലതിനു ദാനിയേൽ മറുപടി പറകയും ചിലതിനു മേലാൽ സമാധാനം പറഞ്ഞുകൊള്ളാം എന്നു പ്രസ്താവിക്കയും ചെയ്തിരിക്കുന്നു. എന്നാൽ പ്രയാസമുള്ള ഭാഗങ്ങൾ വന്നപ്പോൾ ചില കൊക്കുമുണ്ടികൾ മടയ്ക്കലും മറ്റും ചെന്നിരിക്കുമ്പോൾ വലിയ മത്സ്യംവന്നാൽ കണ്ണടച്ചുകളയുന്നതുപോലെ മിസ്റ്റർ ദാനിയേലും കൂട്ടരും കണ്ണടച്ചുകളകയും പേരുവച്ചെഴുതിയെങ്കിൽമാത്രമെ സമാധാനം പറകയുള്ളു എന്നു ശഠിക്കയുംചെയ്തുതുടങ്ങി. ദൃഷ്ടാന്തമായി താരകാധിപരുടെ വക്രബുദ്ധികൾ, ഉദിയംപേരൂർ സൂന്നഹദോസു ആദിയായ ലേഖനങ്ങൾക്കു പേരു വച്ചിട്ടില്ലാത്തതുകൊണ്ടു സമാധാനം പറവാൻ തയാറില്ലെന്നു പറഞ്ഞിരിക്കുന്നു. പേരുവയ്ക്കാത്തതുകൊണ്ടു സമാധാനം പറകയില്ലെന്നു പറയുന്ന താരകാധിപർ മിസ്റ്റർ എം. മത്തായിയുടെ ലേഖനത്തിന്റെ ഒരു ഭാഗത്തിനു മറുപടിയെഴുതിയതു എന്തിനു? താരക ലക്കം ൫. പുറം ൨൧. മറ്റെഭാഗത്തിനു സമാധാനം പറയുന്നതിനു പേരു വയ്ക്കണമെന്നും പത്രികാധിപരൊ മിസ്റ്റർ എ. ഫീലിപ്പോസൊ ചുമതല വഹിക്കണമെന്നും പറഞ്ഞതു എന്തുകൊണ്ടാണു? ആ ഭാഗത്തിന്റെ സമാധാനം പറവാൻ കുറെ പ്രയാസമായതുകൊണ്ടല്ലയൊ? ഇപ്രകാരം തന്നെ ഉദിയംപേരൂർ സൂന്നഹദോസ് എന്നുള്ള താരകാലേഖനത്തിനു മറുപടിയായി മിഥുനത്തിലെ പത്രിക കെ. എം. സി. എന്നു പേരുവച്ചു ഒരു ലേഖനം എഴുതിയിരിക്കുന്നു. ഇതിനു കൎക്കടകത്തിലെ താരകയിൽ ഒറ്റ ഒരുവാക്കുപോലും മറുപടി പറഞ്ഞിട്ടില്ലായിരുന്നു. എന്നാൽ ഈയിടെ മിസ്റ്റർ ദാനിയേൽ തിരുവനന്തപുരത്തു പോയപ്പോൾ മിസ്റ്റർ വി. ജെ. തൊമസിനു സമാധാനം പറവാൻ പ്രയാസമാണെന്നു അറികയാൽ ഒരു വിദ്യ വച്ചുകൊടുത്തു. അതായതു പത്രികയിൽ ആ ലേഖകന്റെ പേരു വെളിപ്പെടുത്തിയതിന്റെ ശേഷം മാത്രം മറുപടി പറയുന്നതിനു ഞാൻ തയാറുള്ളു എന്നാണു. കെ. എം. സി. ഇന്നാരാണെന്നു താരകാധിപൎക്കു മനസ്സിലായില്ലെങ്കിൽ പാത്രിയൎക്കീസിനെ സംബന്ധിച്ചുള്ള വാദത്തിൽ മിസ്റ്റർ ദാനിയേൽ എങ്ങിനെയാണു കെ. എം. സി.യുടെ ലേഖനങ്ങൾക്കു മറുപടി എഴുതിയതു? കെ. എം. സി. ഇന്നാരാണെന്നു തനിക്കറിയാമെന്നും അതു പത്രികാധിപരാണെന്നും താരകയിൽ ഈയിടെ താരകാധിപർ പറഞ്ഞിട്ടുണ്ടായിരുന്നു. അതിനെതിരു പത്രികാധിപർ പറയാഞ്ഞതുകൊണ്ടു താരകയുടെ ഇതുപോലെയുള്ള പല കാൎയ്യങ്ങളിലുമുള്ള അനുമാനപ്രകാരം കെ. എം. സി. പത്രികാധിപർതന്നെയാ

ണെന്നു സമ്മതിച്ചതായും ഇരിക്കുന്നു. അങ്ങിനെയിരിക്കെ ഉദിയംപേരൂർ സൂന്നഹദോസിനെപ്പറ്റിയുള്ള ലേഖനം എഴുതിയപ്പോൾ കെ. എം. സി. ഇന്നാരാണെന്നു അറിയാൻ പാടില്ലെന്നു പറയുന്ന വിദ്യ ഈയിടെ മദ്രാസ് മെയിലിനോടു ചോദിച്ചുപഠിച്ചതായിരിക്കും.

പത്രികാധിപർ സാറെ നമുക്കും ഒരു പുതിയ വിദ്യ കണ്ടുപിടിക്കണം. കെ. എൻ. ദാനിയേൽ അത്ര ഗണനീയനായിട്ടുള്ള ആളല്ല. അതുകൊണ്ടു ഇപ്പോൾ നടക്കുന്ന വാദങ്ങളിലും ഇനിയും നടക്കാൻപോകുന്ന വാദങ്ങളിലും നവീകരണ തലവന്മാരായ മെത്രാന്മാരൊ- റാവുബഹദൂർ ജി. റി. വറുഗീസ് അവർകളൊ, വല്ലവരുമൊ ചുമതല വഹിക്കുന്നെങ്കിൽ മാത്രമെ സമാധാനം പറവാൻ തയാറുള്ളു എന്നൊരേർപ്പാടു വേണം.

“അഞ്ചാറുയിതവച്ചു യാക്കോബ്യകുട്ടി മുതൽപേർ കഴിച്ച വിവാഹങ്ങളെ നവീകരണക്കാർ സ്വീകരിച്ചിട്ടുണ്ടോ” എന്ന ഒരു ചോദ്യം ചോദിച്ചതിനു സമാധാനമായി തനിക്കറിവാൻ പാടില്ലെന്നു താരകാധിപർ പറയുന്നതു മനസ്സാക്ഷിക്കനുസരണമായിട്ടാണൊ? ചാത്തന്നൂർ, കാർത്തികപ്പള്ളി മുതലായ സ്ഥലങ്ങളിൽ ഈയിടെ സഞ്ചരിച്ചു പ്രസംഗങ്ങളും മറ്റും നടത്തിയ താരകാധിപക്കു ഇതിനെപ്പറ്റി യാതൊരറിവും ഇല്ലെന്നു പറയുന്നതു വെറും വഞ്ചനയല്ലയൊ? ഇദ്ദേഹത്തിനറിവില്ലെങ്കിൽ ഞാൻ കുറെ ആളുകളുടെ പേർ പറഞ്ഞുകൊടുക്കാം. ആവശ്യമെങ്കിൽ അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്താൻ തയാറാണ്. “പട്ടക്കാരില്ലാത്ത സഭയുടെ ഒരംഗം ആ സഭയുടെ നിയമം അനുസരിച്ചു പട്ടക്കാരനെ കൂടാതെ വിവാഹം ചെയ്താൽ അതിൽ പാപം ഒന്നും ഇല്ലെന്നു താരകയിൽ പറയുന്നു. ഇതിൽനിന്നും അനുമാനിക്കാവുന്നതു് ഇപ്രകാരം വിവാഹം കഴിച്ചവർ നവീകരണ സഭയിൽ വന്നാൽ പുനർവിവാഹത്തിനു ആവശ്യമില്ലെന്നാണല്ലൊ. ഇവിടെയാണു ബഹുരസം. താരകാധിപർ പറയുന്നതു പുനർവിവാഹത്തിനാവശ്യമില്ലെന്നു. എന്നാൽ നവീകരണ തലവന്മാർ പറയുന്നതു രണ്ടാമതു വിവാഹം ചെയ്യിക്കപ്പെടണമെന്നു. മാർത്തോമസ് അത്താനാസ്യോസിന്റെ കല്പന ഒന്നു മുഴുവനെ ഇരിക്കുന്നതിനകത്തെന്താണു് പറഞ്ഞിരിക്കുന്നതു. മറുകാരെ പുറജാതികളെപോലെ വിചാരിക്കണമെന്നും അവരുടെ വിവാഹം മാമോദീസാ മുതലായവ സാധുവാകയില്ലെന്നും അവരിൽനിന്നു നവീകരണ സഭയിൽ ചേരുന്നവർ രണ്ടാമതും വിവാഹം ചെയ്യിക്കപ്പെടണമെന്നും മറ്റുമാണു്. താരകാധിപർ ഇവിടെ ആടിപ്പെടുമെന്നെനിക്കറിയാം. ഒന്നുകിൽ മെത്രാച്ചന്റെ കല്പന അബദ്ധമാണെന്നു താരകാധിപക്കു പറവാൻ ധൈര്യമുണ്ടൊ എന്നും അല്ലെങ്കിൽ താൻ പറഞ്ഞതു അബദ്ധമാണെന്നു സമ്മതിക്കാനുള്ള വിനയം തനിക്കു ഉണ്ടൊ എന്നും ഞങ്ങളൊന്നറിയട്ടെ. ലോകം ഒക്കെ ജയഭേരി അടിച്ച ആളിനെ ഒന്നുകാണട്ടെ.

ഈ കല്പനയുടെ ഫലമായി ആറ്റുവഷത്തിൽ വച്ചു വിവാഹം കഴിഞ്ഞ ഒരാളെ രണ്ടാമതു നവീകരണത്തിൽവച്ചു വിവാഹം നടത്തിയതിനു ഒരു നവീകരണ പട്ടക്കാരനു ൫൦ രൂപാ പിഴയിട്ടതു താരകാധിപർ ഓർക്കുന്നില്ലായിരിക്കാം. ഇനിയും വേണമെങ്കിൽ ദൃഷ്ടാന്തങ്ങൾ ധാരാളം പറഞ്ഞുതരാം. കൂടാതെ മാർത്തോമസ് അത്താനാസ്യോസിന്റെ പ്രത്യേക നിർബ്ബന്ധംമൂലം രണ്ടാമതു വിവാഹം നടത്തിയതും വേണമെങ്കിൽ പറഞ്ഞുതരാം. ഇവയെല്ലാംകൂടെ താരകാധിപർ പറയുന്ന സമാധാനം കേട്ടിട്ടു അടുത്തതിൽ ഇതിന്റെ ശേഷം പ്രസ്താവിച്ചുകൊള്ളാം.

(തുടരും)

---

## ഡാക്തർ റിച്ചാർഡ് സായ്പിന്റെ ഒരു പുസ്തകം.

ഈ നാട്ടിലെ ഒരു മിഷ്യനറിയായിരുന്ന ഇപ്പോൾ ശീമയിൽ താമസിക്കുന്ന ഡാക്തർ റിച്ചാർഡ് സായ്പു അവർകൾ സുറിയാനിസഭാ ചരിത്രമായി ഒരു പുസ്തകം ഇയ്യിടെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു വായനക്കാർ കേട്ടിരിക്കുമെല്ലൊ. ആ പുസ്തകത്തെ ചർച്ച്ടൈംസ് എന്ന അംഗ്ലിയാ പത്രം ഈ ഒക്ടോബർ ൨൩-യിലെ പ്രതിയിൽ താഴെ പറയുംപ്രകാരം നിരൂപണം ചെയ്തിരിക്കുന്നു.

“മലയാള സുറിയാനിക്കാരെക്കുറിച്ചു വേണ്ട അറിവെല്ലാം ഉണ്ടായിരുന്നി

ട്ടും അവരെക്കുറിച്ചു ഇതല്ലാം രസകരമായ ചരിത്രം എഴുതാൻ ഡാക്ടരാൽ കഴിയാതെവന്നതു ആശ്ചൎയ്യമായിരിക്കുന്നു. ഇതു വളരെ ചുരുക്കത്തിൽ എഴുതപ്പെട്ടിരിക്കുന്നു. ഒരുത്തനു അറിവാൻ ആഗ്രഹം തോന്നാവുന്ന പല സംഗതികളും അതിൽ വിട്ടിരിക്കുന്നു എങ്കിലും മറ്റു സ്ഥലത്തുനിന്നു എളുപ്പത്തിൽ കിട്ടാത്ത ചില അറിവുകൾ അതിൽ ഉണ്ടു. അതിനായി ഈ പുസ്തകം സ്വീകാൎയ്യമാണ. സുറിയാനിക്രിസ്ത്യാനികൾ പല കക്ഷികളായി ഭിന്നിച്ചിരിക്കുന്നു. അവരെ കീഴ്പെടുത്താൻ റോമായിലെ റോമ്മാവൈദീകന്മാർ ചെയ്ത ശ്രമങ്ങളും സി. എം. എ. സിന്റെ ഏജണ്ടന്മാരുടെ വേലമൂലം വൎദ്ധിപ്പിച്ച നവീകരണവുമാണ ഈ കക്ഷിവഴക്കിനു കാരണങ്ങൾ. അസ്സീറിയൻ ക്രിസ്ത്യാനികളുടെ ഇടയിൽ നടത്തിവരുന്ന ആൎച്ചുബിഷോപ്പിന്റെ മിഷ്യന്റെ സമ്പ്രദായത്തിൽ തന്നെ സുറിയാനിക്കാരുടെ ഇടയിൽ ആരംഭിച്ച മിഷ്യൻ സഹതാപത്തോടുകൂടെയൊ ബുദ്ധിയോടുകൂടെയൊ അല്ല നടത്തിയതു. എങ്കിലും കാതോലിക്കായ്ക്കൊത്ത തത്വങ്ങളെയും നടപടികളെയുംകുറിച്ചു അശേഷം ജ്ഞാനമില്ലാത്തതിനെ സ്പഷ്ടമായി പ്രത്യക്ഷപ്പെടുത്തുന്നതായി ൧൮൩൫-ൽ ബിഷോപ്പു വിത്സൻ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും ഈ പുസ്തകത്തിൽ എടുത്തു പകൎത്തിയിരിക്കുന്നതുമായ ചാൎജ്ജിൽ പറഞ്ഞിരിക്കുന്ന ആശ്ചൎയ്യകരങ്ങളായ "മൂഢതകളുടെ" ലിസ്റ്റിൽനിന്നു സ്വാതന്ത്ര്യപ്പെടുവാൻ സുറിയാനിക്കാരെ ഈ മിഷ്യൻ ഇടയാക്കിട്ടുണ്ടു.

ചൎച്ച് ടൈംസു പത്രം പ്രസ്താവിച്ചിട്ടുള്ള മേൽപകൎത്തിയ അഭിപ്രായത്തിന്റെ താല്പൎയ്യം എന്തെന്നുവെച്ചാൽ:—ഈ നാട്ടിൽ സി. എം. എസ മിഷ്യൻ ആരംഭിച്ചതു ഇപ്പോൾ നെസ്തോറിയ ക്രിസ്ത്യാനികളുടെ ഇടയിൽ ആൎച്ചുബിഷോപ്പു നടത്തിവരുന്ന മിഷ്യൻപോലെ സ്വദേശക്രിസ്ത്യാനികളുടെ മതോപദേശങ്ങളിലും ആചാരങ്ങളിലും ഒരു മാററവും വരുത്തരുതെന്നുള്ള ഉദ്ദേശത്തോടുകൂടെയായിരുന്നു. എങ്കിലും ഈ നാട്ടിലെ മിഷ്യൻകാൎക്കു സുറിയാനിക്കാരുടെമേൽ സഹതാപം ഇല്ലാതെ പോയതിനാൽ അവര ബുദ്ധികേടായി പ്രവൃത്തിച്ചു. അതിനാൽ സുറിയാനിക്കാരുടെ ഇടയിൽ കക്ഷിവഴക്കും ഉണ്ടായി. സുറിയാനിസഭയിൽ വളരെ മൂഢോപദേശങ്ങൾ ഉണ്ടെന്നു മിഷ്യനറിമാരും വിത്സൻ ബിഷോപ്പും പ്രസ്താവിക്കയും അവയിൽനിന്നു സുറിയാനിക്കാരെ വിമുക്തരാക്കാൻ നവീകരണം ഉണ്ടാക്കയും ചെയ്തു. എന്നാൽ മൂഢോപദേശങ്ങൾ എന്നു അവർ പറയുന്നവയെല്ലാം കാതോലിക്കായ്ക്കൊത്ത സഭയുടെ തത്വങ്ങൾക്കും ആചാരമൎയ്യാദകൾക്കും അനുരൂപമായവയായിരുന്നു. മിഷ്യനറിമാരുടെയും വിത്സൻ ബിഷോപ്പിന്റെയും പ്രസ്താവനകൾകൊണ്ടു കാതോലിക്കാ ഉപദേശാചാരങ്ങളെക്കുറിച്ചു അവൎക്കു അശേഷം ജ്ഞാനമില്ലാഞ്ഞു എന്നു വെളിപ്പെടുന്നതെ ഉള്ളു. ചുരുക്കിപ്പറഞ്ഞാൽ സുറിയാനിക്കാരുടെ ഇടയിൽ ഉണ്ടെന്നു മിഷ്യനറിമാർ അഭിപ്രായപ്പെട്ട മൂഢോപദേശങ്ങൾ കാതോലിക്കായും ശ്ലീഹായ്ക്കടുത്ത വിശുദ്ധ സഭയുടെ ഉപദേശങ്ങളായിരുന്നു എന്നും അവ മൂഢതകളാണെന്നു സങ്കല്പിച്ചുംകൊണ്ടു നവീകരണം ഉണ്ടാക്കിയതിനാൽ വേദസത്യങ്ങളിൽ മിഷ്യനറിമാൎക്കുണ്ടായിരുന്ന മൂഢതയെ വെളിപ്പെടുത്തുകയും സുറിയാനിസഭയെ കാതോലിക്കാഉപദേശങ്ങളിൽനിന്നു മൂഢതയിലേക്കു കൊണ്ടുപോകയും ചെയ്തതായിരുന്നു എന്നുമാണു ചൎച്ച് ടൈംസ് പറയുന്നതിന്റെ താല്പൎയ്യം. ഇതും അംഗ്ലിയാസഭയിലെ ഒരു പത്രമാണെന്നും വേദശാസ്ത്രത്തിൽ ഡി. ഡി. മുതലായ ഉന്നത പദവികൾ പ്രാപിച്ച അംഗ്ലിയാക്കാരാൽ നടത്തപ്പെടുന്നതാണെന്നും ഓൎത്തിരിക്കേണ്ടതാണ. വേദം വായിക്കുമ്പോൾ സുറിയാനി ഉപദേശങ്ങൾ മൂഢതകളായി കാണാമെന്നു പറയുന്നവരുടെ അഭിപ്രായത്തിനു ഒരു വിലയുമില്ലെന്നു ഇതുകൊണ്ടു സ്പഷ്ടമാകുന്നു.

---

## സൂചനകൾ.

ശ്രാദ്ധങ്ങൾ—കാലംചെയ്ത മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ ഓൎമ്മ ഈ മാസം ൨൦-ാംനു തിങ്കളാഴ്ച പരുമല പള്ളിയിൽവെച്ചും മാർ അത്താനാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ ഓൎമ്മ ൧൮-ാംനു ശ

നിയാഴ്ച ആലുവാപള്ളിയിൽ വച്ചും ഭംഗിയായി കഴിഞ്ഞിരിക്കുന്നു. വന്ദ്യപിതാക്കന്മാരായ മാർ ഈവാനിയോസ, മാർ ക്രൂറിലോസ ഈ മെത്രാപ്പോലീത്താ തിരുമേനികൾ ആലുവായിലും വലിയ തിരുമേനിയും മാർ ഒസ്താത്യോസ ബാവാ, മാർ ദിവന്നാസ്യോസ കൊച്ചുമെത്രാപ്പോലീത്താ ഈ തിരുമേനികൾ പരുമല സിമ്മനാരിയിലും എഴുന്നെള്ളിയിരുന്നു. രണ്ടു ഓർമ്മകളും ഭംഗിയായി നടത്തിയിരിക്കുന്നു. പരുമലെ പെരുനാളിനു പൂർവ്വാധികം ഉത്കൃഷ്ടവും നടവരവും ഉണ്ടായിരുന്നതായി അറിയുന്നു. ഈ ആണ്ടു പരിമലെ പെരുനാൾ ഏറ്റു സ്വന്ത ചിലവിൽ നടത്തിയ രാ. രാ. ശ്രീ. മണ്ണിക്കോയിക്കൽ വറുഗീസു മുതലാളി അവർകളുടെ ശ്രമവും സ്തുത്യർഹമായിരിക്കുന്നു. അന്നേദിവസം തന്നെ മാർ ദീവന്നാസ്യോസു കൊച്ചുമെത്രാപ്പോലീത്താ അവർകളുടെ ശിഷ്യന്മാരായ പട്ടക്കാരുടെ ഒരു യോഗത്തിൽ തങ്ങളുടെ ഗുരുവിന്റെമേൽ അവർക്കുള്ള ഭക്തിപ്രദർശിപ്പിക്കുന്നതായി ഒരു സമ്മാനം കൊടുക്കുന്നതിനു പണം പിരിക്കണമെന്നു നിശ്ചയിക്കയും അതിലേക്കു ചുമതലക്കാരെ നിശ്ചയിക്കയും ചെയ്തു. ആയവർ എഴുത്തുകൾ അടിപ്പിച്ചു ഓരോരുത്തർക്കു അയച്ചുകൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നതായും പണപ്പിരിവു ഉടനെ ഉണ്ടാകുന്നതാണെന്നും അറിയുന്നു.

സുവിശേഷസംഘം.—ഈ മാസം ൧൮-ാംനു പരുമല സിമ്മനാരിയിൽവെച്ചു മാർ ഗ്രീഗോറിയോസ സ്മാരകസുവിശേഷസംഘത്തിന്റെ വാർഷികയോഗം ഭംഗിയായി നടത്തിയിരിക്കുന്നു. അതിനെക്കുറിച്ചു വിസ്താരമായ റിപ്പോർട്ടു പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്.

ഒരു മരണം.—നാല്പത്തെട്ടു വർഷത്തോളം വിയപുരം (ഇരതോട്ടു) പള്ളിയിൽ വികാരിയായിരുന്നശേഷം രണ്ടു വർഷമായി വാതരോഗത്തിൽ കിടന്നിരുന്ന ദി. ശ്രീ. പുരയ്ക്കൽ മത്തായി കത്തനാർ അവർകൾ തന്റെ ൯൯-ാം വയസ്സിൽ ഈ മാസം ൨൦-ാംനു തിങ്കളാഴ്ച രാത്രിയിൽ കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു. അടുത്തദിവസം മാർ ഒസ്താത്യോസ ബാവാ റമ്പാച്ചന്മാർ മുതലായ വൈദികന്മാരാൽ ശവസംസ്കാരശുശ്രൂഷ നടത്തപ്പെട്ടു. ഇദ്ദേഹത്തിനുവേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കണമെന്നപേക്ഷിക്കുന്നു.

ഒരു പ്രസംഗം.—സഫലത്തെ അംഗ്ലിയാപള്ളിയിൽ ഈയിടെ ഒരു ഞായറാഴ്ച സി. എൻ. ഐ.യിലെ പ്രിൻസിപ്പാൾ റെവറണ്ടു ഹന്റുസാല്ലു പ്രസംഗിച്ചപ്പോൾ മരിച്ചുപോയ പരിശുദ്ധന്മാർ ജീവികളായ നമുക്കുവേണ്ടി പ്രാർത്ഥിക്കുകയും നമ്മുടെ പ്രവൃത്തികളെ അറിയുകയും ചെയ്യുന്നു എന്നു നാം വിശ്വസിക്കുന്നു എന്നു പറഞ്ഞതായി പ്രസംഗം കേട്ട ഒരു അംഗ്ലിയാക്കാരൻ ഞങ്ങളെ അറിയിച്ചിരിക്കുന്നു. മരിച്ചവർ മൌനത്തിൽ അല്ലെന്നും അവർ ജീവികളുടെ പ്രവൃത്തികളെ അറിയുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുന്നുണ്ടെന്നും സി. എം. എസിനാൽ പ്രതിബിംബിക്കപ്പെട്ട അംഗ്ലിയാസഭ വിശ്വസിക്കുന്നതായി കാണുന്നതിൽ സന്തോഷിക്കുന്നു. ഇനി ശീമയിൽനിന്നു വരുന്ന സാല്ലു പ്രസംഗിക്കുമ്പോൾ പരിശുദ്ധന്മാരോടു പ്രാർത്ഥിക്കണമെന്നുള്ളതും കേൾക്കാറാകും. താരകാധിപർ പറഞ്ഞതുപോലെ സുറിയാനിക്കാർ അംഗ്ലിയക്കാരാകയില്ല. ഞങ്ങൾ കഴിഞ്ഞ പ്രാവശ്യം പറഞ്ഞതുപോലെ അംഗ്ലിയർ സുറിയാനിക്കാരായി വരികയാണെന്നുള്ളതിനു ഇതും ഒരു ലക്ഷ്യമാകുന്നു.

വൃശ്ചികം ൧൨-ാംനു (സുറിയാനിക്കണക്കു) ബുധനാഴ്ച കോട്ടയത്തു സിമ്മനാരിസ്ഥാപകനായ കാലംചെയ്ത പുലിക്കോട്ടു മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ ഓർമ്മ പതിവുപോലെ സിമ്മനാരിയിൽവെച്ചു നടത്തപ്പെടുന്നതാകുന്നു. അടുത്തദിവസം അസോസിയേഷ്യൻ മാനേജിംഗ് കമ്മട്ടിയുടെ ഒരു യോഗം ഉണ്ടാകുന്നതും ഈ യോഗത്തിൽ പുതിയ മെത്രാപ്പോലീത്തന്മാരുടെ വാഴ്ചയെപ്പറ്റി പാത്രിയർക്കീസ ബാവാ തിരുമനസ്സുകൊണ്ടു അസോസിയേഷനു അയച്ചിട്ടുള്ള കല്പനയും മെത്രാച്ചന്മാരുടെ സ്ഥാത്തിക്കോനുകളും വായിക്കപ്പെടുകയും സിമ്മനാരിക്കണക്കുകൾ കേൾപ്പിക്കയും ചെയ്യുന്നതാണു.

ഇൻഡ്യാ നിവാസികളായ രാജാക്കന്മാൎക്കും ജനങ്ങൾക്കും ചക്രവൎത്തി മഹാരാജാവ് അവർകൾ അയച്ചുകൊടുത്ത സന്ദേശത്തിന്റെ മലയാള തൎജ്ജമ അടങ്ങിയിട്ടുള്ളതായ ൧൯൦൮- നവംബർ ൨-ാംനു-ലെ ൨൫-ാം നമ്പ്ര ഫൊട്ടസെന്റ് ജോൎജ്ജ ഗസേററിന്റെ ഒരു പ്രതി ഞങ്ങൾക്കയച്ചുതന്നതു നന്ദിപൂൎവ്വം കൈപ്പററിയിരിക്കുന്നു.

തന്റെ മാതാവിനെ പിന്തുടൎന്നുതന്നേ ഇൻഡ്യാ മഹാരാജ്യം പൂൎവ്വാധികം പ്രതിപത്തിയോടും പ്രജാവാത്സല്യത്തോടുംകൂടി ഭരണം ചെയ്യുന്നതിലേക്കു തിരുമനസ്സിലേക്കുള്ള മനഃപൂൎവ്വമായ ആഗ്രഹം പലപ്രകാരത്തിലും ഈ വിളംബരംമൂലം പ്രത്യക്ഷമാകുന്നുണ്ടു.

തിരുമനസ്സുകൊണ്ടു രാജ്യഭരണവിഷയത്തിലെന്നു മാത്രമല്ല. വിശിഷ്യ മതസംബന്ധമായ സംഗതികളിലും ക്രിസ്തീയതത്വമനുസരിച്ചു ദൈവമഹിമയ്ക്കായി സൎവ്വാത്മനാ പ്രവൃത്തിക്കുന്നതിനും സൎവ്വശക്തൻ ആ ചന്ദ്രതാരം സഹായിക്കുമാറാകട്ടേ.

മലയാളത്തുകാരുടെ ഉപയോഗത്തിനായി ഇപ്രകാരം ഒരു തൎജ്ജമ പ്രസിദ്ധപ്പെടുത്തിയ ഫോൎട്ട്സെന്റ് ജോൎജ്ജ ഗസേററിന്റെ പ്രവൃത്തി സൎവ്വഥാ അഭിനന്ദനീയം തന്നെ.

കോഴഞ്ചേരി സൺഡേസ്കൂൾ സമ്മാനദാനം. ഈ കഴിഞ്ഞമാസം ൨൯-ാംനു- ഞായറാഴ്ച പകൽ രണ്ടുമണിക്കു സ്ഥലത്തെ സിറിയൻ ഹൈസ്കൂൾ കെട്ടിടത്തിൽവച്ചു കെ. എം. മാമ്മൻ മാപ്പിള അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ് നടത്തപ്പെടുകയും ആ അവസരത്തിൽ ഉരവിപേരൂർ സൺഡേസ്കൂൾ ഹെഡ് മാസ്റ്റർ എം. സി. ഉമ്മൻ അവർകൾ വൈദികമായി ഗൌരവതരങ്ങളായ പല കാൎയ്യങ്ങൾ അടക്കി രസകരമായ ഒരു പ്രസംഗം എഴുതിവായിക്കയും അതിന്നു തുടൎന്നു കെ. വി. ചാണ്ടി ബി. എ. അവർകൾ, പി. ററി. ഈപ്പൻ അവർകൾ മുതലായി പല മാന്യന്മാർ ഓരോ പ്രസംഗങ്ങൾ പറകയും ചെയ്തുശേഷം (അഗ്രാസനർ) മിസ്റ്റർ മാമ്മൻ തന്റെ സഹജമായ സമുദായസ്നേഹത്തോടും വാഗ്മിതയോടുംകൂടി സൺഡേസ്കൂൾ കാൎയ്യങ്ങളിൽ നാം കാണിക്കേണ്ട ഔത്സുക്യങ്ങളുടെ ആവശ്യകതയും സൺഡേസ്കൂൾകുട്ടികളും വാദ്ധ്യാന്മാരും വൎത്തിക്കേണ്ട പല സംഗതികളെക്കുറിച്ചും പ്രസംഗിക്കുകയും ചെയ്തു കൂടാതെ അടുത്ത ഒരവസരത്തിൽ കുട്ടികൾക്കു തന്റെ വകയായി കാപ്പിപലഹാരാദികൾ കൊടുക്കുന്നതിനു ആവശ്യമുള്ള പണം സ്കൂൾഭാരവാഹികളെ താൻ ഏല്പിക്കുകയും ചെയ്തിരിക്കുന്നതായി അറിയുന്നു. കൂടാതെ പല സ്ഥലത്തുനിന്നും കൂടിയിരുന്ന സദസ്യർ അടുത്തു സൺഡേസ്കൂൾ ഇല്ലാത്ത പല ഇടവകകളിൽ സ്കൂൾ ഏൎപ്പെടുത്തി നടത്തിക്കുന്നതിനും സ്കൂൾ ഉള്ളിടത്തു ഒന്നുകൂടെ ഉജ്ജീവിപ്പിക്കപ്പെടുത്തുന്നതിനും സ്കൂൾസംബന്ധമായി വേണ്ട കാൎയ്യങ്ങൾ അന്വേഷിക്കുന്നതിനും മററുമായി മെസ്സേഴ്സ് വി. ററി. ഈപ്പൻ, എം. സി. ഉമ്മൻ മുതലായ മാന്യന്മാരെ പ്രത്യേകം ചുമതലപ്പെടുത്തി യോഗം പിരിഞ്ഞു.

---

## നോട്ടീസ്.

പത്രിക സംബന്ധമായി പല പരിഷ്കാരങ്ങൾ ചെയ്യേണമെന്ന ആഗ്രഹമുണ്ടു. എന്നാൽ പത്രവരിക്കാർ പണം ക്രമമായി അടയ്ക്കായ്കയാൽ ഉദ്ദിഷ്ടം മുഴുവൻ സാധിക്കാൻ നിവൃത്തിയില്ലാതെവരുന്നതിൽ അനല്പമായ മനസ്താപമുണ്ടു. ഉദാരബുദ്ധികളും സമുദായോന്നതിക്കു ആസക്തിയുള്ളവരും ആയ ചുരുക്കം ചിലരുടെ സഹായത്താൽ പത്രികയുടെ അക്ഷരം (ടൈപ്പ്) ഇതാ പുതുക്കി കഴിഞ്ഞിരിക്കുന്നു. ഇനിയും ചിലതെല്ലാം ചെയ്യണമെന്നുണ്ട്. അതിനാൽ കുടിശ്ശികയായിട്ടും അല്ലാതെയും അവരവർ അടയ്ക്കാനുള്ള സംഖ്യ ഉടനെ അയച്ചു സഹായിക്കേണമെന്നും മേലാൽ ക

## പത്രിക വില വിവരം.

| | | ശ്രീചിത്രപാ | ഉ. |
|---|---|---|---|
| ഒരു കൊല്ലത്തെക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൮ |
| പരസ്യക്കൂലി | | | |
| ഒന്നാം പ്രാവശ്യത്തെക്കു വരി ഒന്നിനു | | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും ടി. | | ,, | ൧൰ |

# NOTICE.

പത്രികസംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു മാർ തോമ്മസു അച്ചുകൂടം മാനേജർക്കു മേൽ വിലാസംവച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു.

---

ടിപ്പണിക്കു ഇടയാക്കരുതെന്നും അങ്ങിനെ ചെയ്യുന്നവരുടെ പത്രിക നിൎത്തൽ ചെയ്യാതെയിരിപ്പാൻ ആവശ്യം നിവൃത്തിയില്ലെന്നും തിൎയ്യപ്പെടുത്തികൊള്ളുന്നു.

മാനേജർ.

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| അവർകൾ | | രു. | ച. | കാ. |
|---|---|---|---|---|
| കണയന്നൂർ തുപ്പൽപടിക്കൽ കുഞ്ഞിപൈലി | ,, | ൩ | ൦ | ൦ |
| പുത്തൻകുരിശു, പാറക്കാട്ടു പൈലി | ,, | ൦ | ൨൧ | ൦ |
| തിരുവാങ്കുളം കാരവേലിൽ കുഞ്ഞിപൈലി | ,, | ൧ | ൧൪ | ൦ |
| രാമമംഗലം കഴികണ്ടത്തിൽ മത്തായി | ,, | ൧ | ൧൪ | ൦ |
| വടക്കൻപറവൂർ എ. ജി. അബ്രഹാംവക്കീൽ | ,, | ൧ | ൧൪ | ൦ |
| ടി. കുളങ്ങര പൈലി ഇട്ടിയച്ചൻ | ,, | ൩ | ൦ | ൦ |
| ചെങ്ങന്നൂർ പുന്നമററത്തിൽ അവിരാ | ,, | ൩ | ൨൪ | ൮ |
| ബ: പാലക്കുഴ പള്ളിയോഗം | | ൧ | ൧൪ | ൦ |
| വൈക്കം മുൻസിപ്പുകോട്ടു വക്കീൽ ഇട്ടി | ,, | ൧ | ൦ | ൦ |
| വാഴൂർ കാക്കനാട്ടുൽ ചാക്കോ | ,, | ൧ | ൧൪ | ൦ |
| ബ: പള്ളിക്കര പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ: കാരക്കുന്നം പുക്കരേറൽ അരൂപൻ | ,, | ൧ | ൧൩ | ൮ |
| കാക്കൂർ മംഗലശേരിൽ ചെറിയ | ,, | ൧ | ൧൩ | ൮ |
| വരാപ്പുഴ ഉപ്പുപണ്ടികശാല വിചാരിപ്പുകാരൻ | | ൬ | ൦ | ൦ |
| കുഞ്ഞി കുന്നക്കാട്ടു ചെറിയ | ,, | ൯ | ൦ | ൦ |
| ടി. തെക്കേക്കര ഇട്ടൻ | ,, | ൩ | ൦ | ൦ |
| വടകര പടിഞ്ഞാറെ മക്കോസു | ,, | ൧ | ൧൩ | ൮ |
| പെരുമ്പാവൂർ വേദവായനസംഘം മുതൽപിടി കെ. വക്കി | ,, | ൧ | ൧൪ | ൦ |
| എടയാററു കന്നമേൽ ഏലിയാസ | ,, | ൧ | ൧൪ | ൦ |
| പാമ്പാക്കുട നെടുമ്പാമ്പാക്കുട പുത്തൻപുരയിൽ ഇത്താപ്പിരി | ,, | ൧ | ൧൪ | ൦ |